# കേരളാഭിമാനി
# ജേക്കബ് കുര്യൻ

(സംക്ഷിപ്ത ജീവചരിത്രം)

കെ. ഐ. വർഗീസ് മാപ്പിള, പുതുമഠം.

---

പ്രസാധകർ:–

പി. കെ. കുര്യൻ & ജേക്കബ് ചെറിയാൻ
(പടിഞ്ഞാറെ തലയ്ക്കൽ കുടുംബ പ്രാർത്ഥനാ
യോഗത്തിനു വേണ്ടി)

---

# Keralabhimani Jacob Kurian

(Biography)

(Malayalam)

By K. I. Varghese Mappila, Puthumadom.

Published by P. K. Kurian & Jacob Cherian
(For Padinjarethalackal, Kudumba Prarthana Yogam,
Mavelikara, Kerala.)

---

Printed at S. S. Printers, Kallumala, Mavelikara

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരംശസമ്പൂർണ്ണനും ആയ ത്രീയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി). വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന

**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലിത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ**

No. P .162/2000

നമുക്കേറ്റവും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ പടിഞ്ഞാറെത്തലക്കൽ പി. കെ. കുരിയനും കുടുംബാംഗങ്ങൾക്കും അഭ്യുദയകാംക്ഷികളായ എല്ലാവർക്കും വാഴ്‌വ്

കർത്താവിൽ പ്രിയരെ,

നമ്മുടെ പടിഞ്ഞാറെത്തലയ്ക്കൽ പി. ജേക്കബ് കുര്യന്റെ 50-ാമത്തു ചരമ വാർഷികത്തോടനുബന്ധിച്ച് ഒരു ജീവചരിത്ര പുസ്തകം പ്രസിദ്ധീകരിക്കുന്ന എന്നറിയുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. മൺമറഞ്ഞു പോയ ചരിത്ര പുരുഷന്മാരെ വരുംകാല തലമുറയ്ക്ക് പരിചയപ്പെടുത്തി കൊടുക്കുവാൻ ഈ ചരിത്ര പുസ്തകം സഹായകമാകട്ടെ എന്ന് ആദ്യമേ തന്നെ നാം ആശംസിക്കുന്നു

ഏതാണ്ട് 50,60 വർഷങ്ങൾക്ക് മുൻപ് മവേലിക്കരയിലെ ക്രൈസ്തവ സമൂഹത്തിന് നേതാവും, സുപ്രസിദ്ധാ വാഗ്മിയും, പത്രാധിപരുമായി പ്രശോഭിച്ചിരുന്ന ദേഹമായിരുന്നു, ശ്രീ:ജേക്കബ് കുര്യൻ. ഇദ്ദേഹം ദീർഘകാലം മലങ്കര സഭാ മനേജിംഗ് കമ്മററീയിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. മലങ്കര സഭക്കുവേണ്ടി പ്രത്യേകിച്ച് കൊല്ലം മെത്രാസനത്തിനു വേണ്ടി അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള ത്യാഗോജ്ജ്വലവും നിസ്വാർത്ഥവുമായ സേവനങ്ങളെ നാം ഇത്തരുണത്തിൽ അനുസ്മരിക്കുന്നു.

ജീവിതത്തെ സത്യോപാസനയായും, സത്യത്തെ ജീവിതമായും കണ്ടെത്തുന്നവരാണ് മഹാന്മാർ. അവർ അനീതിക്കും,

അധർമ്മങ്ങൾക്കും, എതിരെ പ്രതികരിക്കും. സന്ധിയില്ലാസമരം ചെയ്യും. രാജകീയ ഭരണത്തിൻ കീഴിലുള്ള അസമത്വങ്ങൾക്കെതിരേ, ആ കാലത്ത് തൂലിക പടവാളാക്കിയ ദേഹമായിരുന്നു, ജേക്കബ് ക്യരൻ.

അദ്ദേഹത്തിൻെറ 50-ാം ചരമ വാർഷികം ആഘോഷിക്കുന്ന ഈ സമയത്ത് ബലഹീനനായ നമ്മുടെ ആശംസകളും അനുഗ്രഹങ്ങളും നേരുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ

2000 ജൂൺ മാസം 5-ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽ നിന്നും

P.C.ALEXANDER
Governer of Maharashtra

RAJ BHAVAN
MALABAR HILL
MUMBAI 400035

7 June 2000

I feel greately disappointed that I am not able to participate in the functions being organised at Mavelikara on the occasion of the 50 th anniversary of the passing away of our beloved Valliappacha Shri Jacob Kurian. However, my thoughts and prayers are with all members of the family on this special day

The generation which knew Shri Jacob Kurien and his services to the society in the then state of Travencore had held him in high esteem as asilver tongued orator *par excelance* the wielder of a powerful pen and a charismatic leader of the people. However, the memory that is deeply ingrained in me and which I always carry about him is that of a very loving and kind hearted patriarch of the family who showered his affection on every member of the family and gave his best in keeping the family ties strong

I recall with greate fondness the strong bonds of affection between Valliappacha and his younger brother, my beloved Appachen, *Shri* Jacob Cherian. Even though Appachen was only five years younger to his elder brother he always treated his elder brother with the respect due to a father. My father had lost his mother while he was a one year old baby and lost his father while he had not even stepped Into the teens. There fore for him his elder brother was both brother and father rolled into one. The younger members of the family today may find it difficult to believe when I say that my father was so respectful to Valliappacha that he would not even sit on a chair in front of his elder brother. Valliappacha in turn lavished on Appachen greated love and care which only a father could give to a son. My fervant wish is that this strong affection and regard which the two brothers had for each other should always remain as the most precious legacy for all memberso of the Padinjarethalackal family

**P·C· ALEXANDER**

# പ്രഗത്ഭവാഗ്മി, ആശയഗംഭീരൻ
## (കെ. എം. മാത്യു, ചീഫ് എഡിററർ
## മലയാള മനോരമ)

പടിഞ്ഞാറേത്തലയ്ക്കൽ ശ്രീ പി. ജേക്കബ് കുര്യന്റെ 50–ാം ചരമ വാർഷികത്തോടനുബന്ധിച്ച് അദ്ദേഹത്തിന്റെ സംക്ഷിപ്ത ജീവചരിത്രം പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ സന്തോഷിക്കുന്നു.

കഴിഞ്ഞ തലമുറയിലെ പ്രഗത്ഭനായ വാഗ്മി എന്ന നിലയിലാണ ശ്രീ ജേക്കബ് കുര്യനെ ഞാൻ ഓർമിക്കുന്നത്. ഉജ്വലമായ ശബ്ദം, ഗംഭീരമായ ആശയങ്ങൾ, ലളിതമധുരമായ പ്രതിപാദനം എന്നിവയാണ് അദ്ദേഹത്തെ ശ്രദ്ധേയനാക്കിയത്.

ശ്രീ. എ എം വർക്കി, ആർച്ച്ബിഷപ് മാർ ഇവാനിയോസ് ശ്രീ. പി. ജേക്കബ് കുര്യൻ എന്നീ ത്രിമൂർത്തികളായിരുന്ന ഉജ്വലവാഗ്മികളായി അക്കാലത്ത് അറിയപ്പെട്ട മാവേലിക്കരക്കാർ. ശ്രീ. പി. സി. അലക്സാണ്ടർ, ശ്രീ. സി. എം. സ്ററീഫൻ എററീ പ്രഗത്ഭ വാഗ്മികളെ രണ്ടാം തലമുറയിൽ സംഭാവന ചെയ്യുവാനുള്ള ഭാഗ്യവും മാവേലിക്കരയ്ക്കു ലഭിച്ചു.

ഏതു വിഷയത്തെക്കുറിച്ചും ജേക്കബ് കുര്യന് സുചിന്തിതമായ അഭിപ്രായമുണ്ടായിരുന്നു. തിരുവിതാംകൂറിൽ നടന്ന പൗരസമത്വവാദ പ്രക്ഷോഭണത്തിന്റെ ചുമതല ഏറെറടുത്തതോടെയാണ് ജേക്കബ് കുര്യൻ ഏറെ ശ്രദ്ധേയനായത്. അന്നു ശ്രീമൂലം തിരുനാളിന്റെ ഭരണകാലമായിരുന്നു. ദേവസ്വം, റവന്യു വകുപ്പുകൾ ഒരുമിച്ചായിരുന്നതിനാൽ ക്രിസ്ത്യാനികൾ, ഈഴവർ, മുസ്ലിംകൾ എന്നിവർക്ക് ഈ വകുപ്പിൽ നിയമനം ലഭിക്കുമായിരുന്നില്ല. ജാതിയുടെയോ മതത്തിന്റെയോ പേരിൽ ഒരു പൗരന് സർക്കാർ സർവ്വീസിൽ ജോലി നിഷേധിക്കാൻ പാടില്ലെന്നായിരുന്നു സമരക്കാരുടെ മുഖ്യ മുദ്രാവാക്യം. കെ. സി. മാമ്മൻമാപ്പിള, ഇ. ജെ. ജോൺ വക്കീൽ, ജോൺ നിധീരി, തര്യത് കുഞ്ഞിത്തൊമ്മൻ പി.കെ, കുഞ്ഞ്, ടി, കെ. മാധവൻ എന്നിവരോ

ടൊപ്പം ജേക്കബ് കര്യനും സമരത്തിനു നേതൃത്വം വഹിച്ചു. റവന്യു, ദേവസ്വം വിഭജനവിളംബരം 1922—ൽ, ഉണ്ടായ തോടെയാണ് സമരം പിൻവലിച്ചത്.

പഴയ തലമുറയിൽപെട്ടവർക്ക് ഇതൊക്കെ ആവേശകരമായ ഓർമകളാണ്. ഇതൊക്കെ പുതിയ തലമുറയ്ക്ക് പകർന്നു നൽകുവാൻ ജേക്കബ് കര്യൻെറ ജീവചരിത്ര ഗ്രന്ഥത്തിനു കഴിയട്ടെ എന്ന് ആശംസിക്കുന്നു

കെ. എം. മാത്യു

ഫാ: ററി. ജെ. ജോഷ്വ

തെക്കിനേത്ത്

സചിവോത്തമപുരം

കോട്ടയം.

4-6-2000

## ആശംസകൾ

സമൂഹത്തിൻെറ വിവിധതലങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള പ്രഗത്ഭമതികളും പ്രതിഭാധനരുമായ അനവധി മഹാത്മാക്കൾക്ക് ജന്മം നൽകിയ ധന്യസ്ഥലമാണ് മാവേലിക്കര

മലങ്കരസഭാചരിത്രത്തിൽ മാവേലിക്കര അവിസ്മരണീയമാണ്. അവിടെ നടന്ന സഭാസമ്മേളനം നവീകരണവിഭാഗവുമായി വിടപറയാനുള്ള വേദിയായിത്തീർന്നു. സഭാനേതൃത്വത്തിൽ മലങ്കരസഭയിലെ അത്മായക്കാരുടെ നേതൃനിരയിൽ പ്രശോഭിച്ചവരിൽ മുൻപന്തിയിൽ നിൽക്കുന്ന വ്യക്തിയാണ് പടിഞ്ഞാറെത്തലക്കൽ ശ്രീ ജേക്കബ് കുര്യൻ. അര നൂററാണ്ടിനു മുമ്പ് മൺമറഞ്ഞ അദ്ദേഹം ഒരു ബഹുമുഖ പ്രതിഭ ആയിരുന്നു. അദ്ദേഹത്തെ നേരിൽകാണുന്നതിനോ പരിചയപ്പെടുന്നതിനൊ എനിക്കവസരമുണ്ടായിട്ടില്ല. എന്നാൽ അദ്ദേഹത്തെപ്പററി ഒട്ടേറെ കേൾക്കുന്നതിനും, ആ വ്യക്തിത്വത്തെക്കുറിച്ച് അറിയുന്നതിനും സാധിച്ചു. അൻപതുവർഷങ്ങൾക്കുമുമ്പ് ഞാൻ ആലുവാ യൂ. സി. കോളേജിൽ ബി.എ. ക്കു പഠിക്കുമ്പോൾ മാവേലിക്കരക്കാരായ രണ്ടു വിദ്യാർത്ഥികളോടൊപ്പം ഒരു മുറിയിലായിരുന്നു താമസം. പഠനത്തിനിടയിൽ നാട്ടു വർത്തമാനത്തിലേക്കു തിരിയുമ്പോൾ മവേലിക്കരക്കാർക്ക് പലപ്പോഴും പരാമർശിക്കപ്പെട്ട വ്യക്തിയാണ് ശ്രീ ജേക്കബ് കുര്യൻ

കുറെകാലം ഞാൻ കുടുംബമായി മാവേലിക്കരയിൽ താമസിക്കുകയുണ്ടായി. എൻെറ മകൾ ജനിച്ചതു മവേലിക്കരയിലാണ്. അക്കാലത്തു് മവേലിക്കരയുണ്ടായിരുന്ന എല്ലാ മാന്യ വ്യക്തികളുമായി ഞാൻ നല്ല ബന്ധം പുലർത്തി. പലരുമായിട്ടുള്ളസംഭാഷണങ്ങളിൽ, ശ്രീജേക്കബ് കുര്യൻ വഹിച്ച

നേതൃത്വത്തെക്കുറിച്ചും സമൂഹത്തിനു നൽകിയ സംഭാവനകളെക്കുറിച്ചും അറിയുവാൻ അവസരമുണ്ടായി.

ധീരനായപത്രാധിപർ, ശ്രോതാക്കളിൽ ഉദ്വേഗമുണർത്താൻ കഴിവുള്ള ഉജ്ജ്വലവാഗ്മി, മികച്ച സംഘാടകൻ, സാമൂഹ്യ പരിഷ്ക്കർത്താവ്, കിടയററ സഭാസ്നേഹി ഇതെല്ലാമായിരുന്നു ആ ധന്യാത്മാവ്. അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലാ എന്നുള്ളതും തികച്ചും ഒരു വലിയ കൃത്യവിലോപമാണ് ആ കുറവു പരിഹരിക്കാൻ ഇപ്പോഴെങ്കിലും ശ്രമം ഉണ്ടാകുന്നത് അഭിനന്ദനാർഹം തന്നെ. നമ്മുടെ സഭയിലെ അത്മായപ്രമുഖരായി നേതൃത്വം വഹിച്ചവരുടേ വ്യക്തിത്വം, സേവനം, തുടങ്ങിയകാര്യങ്ങളെകുറിച്ചവരും തലമുറയ്ക്കു് മനസിലാക്കുവാൻ തക്കവണ്ണം കൃതികൾ ഉണ്ടാകേണ്ടതു് ആവശ്യമാണ് പഴയതലമുറയിലെ അവരെകുറിച്ചൊന്നും ഇന്നുള്ളവർക്ക് അറിയുവാൻ മാർഗ്ഗമൊന്നുമില്ലാ, അതുകൊണ്ട് ശ്രീ ജേക്കബ് കുര്യന്റെ ജീവചരിത്രം പ്രസിദ്ധപ്പെടുത്തുവാൻ സന്നദ്ധമായതു് കാലത്തിന്റെ ഒരു ആവശ്യം കൂടിആയിരുന്നു. അദ്ദേഹത്തിന്റെ അൻപതാം ചരമ വർഷികത്തിൽ അതു പ്രസിദ്ധീകരിക്കുന്നതും സമുചിതമായ കാര്യം തന്നെ.

ഇന്ന് നമ്മുടെ സഭയുടെ ഒരു വലിയ പാപ്പരത്തം, ശരിയായ നേതൃത്വം നൽകുവാൻ കഴിവുള്ളവരും സമൂഹത്തിൽ അംഗീകാരമുള്ളവരുമായ അത്മായക്കാരുടെ അഭാവമാണു്. ഒരു കാലത്തു് ഈ സഭയുടെ എല്ലാ രംഗത്തും ധീരമായ നേതൃത്വം നൽകുവാനും ത്യാഗപൂർവ്വമായി സഭക്കുവേണ്ടി പ്രവർത്തിക്കുവാൻ സന്നദ്ധരുമായ അർപ്പണബോധമുള്ള നേതാക്കൾ ഉണ്ടായിരുന്നു. ഇന്ന് മാനേജിങ്ങ് കമ്മിററിയിൽ അംഗത്വം നേടാനും മററു സ്ഥാനങ്ങൾ ലഭിക്കുവാനും ആഗ്രഹിച്ച് അതിനുവേണ്ടി പരക്കം പായുന്ന പലരെയും കാണാം. ശരിയായ നേതൃത്വഗുണമുള്ളവരും ആദർശനിഷ്ഠരുമായവരുടെ സംഖ്യകുറവാണ്.

മൺമറഞ്ഞ മഹാപുരുഷന്മാരുടെ ജീവചരിത്രം, ഇന്നുള്ളവർക്കു പ്രചോദനവും മാതൃകയുമാക്കാൻ പര്യാപ്തമാവട്ടെ എന്നാശംസിക്കുന്നു. പ്രത്യേകിച്ചും ബഹുമുഖപ്രതിഭയും, ഉത്തമസമുദായ സ്നേഹിയുമായിരുന്ന ശ്രീമാൻ ജേക്കബ് കുര്യന്റെ ജീവിതവും പ്രവർത്തനങ്ങളും അനേകർക്കു മാർഗ്ഗദർശകവുമായിത്തീരട്ടെ എന്നാശംസിക്കുന്നു.

ഫാദർ ററി. ജെ. ജോഷ്വാ

# കേരളാഭിമാനി ജേക്കബ് കുര്യൻ സംക്ഷിപ്ത ജീവചരിത്രം

—പുതുമഠത്തിൽ.
കെ. ഐ വർഗീസ് മാപ്പിള

മാവേലിക്കരയിലെ പുരാതനവും പ്രശസ്തവുമായ പടിഞ്ഞാറേതലയ്ക്കൽ കുടുംബത്തിലെ കൊച്ചുചാമക്കാത്തരകൻെറയും ശോശാമ്മയുടെയും (പോളച്ചിറയ്ക്കൽ കുടുംബാംഗം) പുത്രനായി ശ്രീ. ജേക്കബ്ബ് കുര്യൻ 1884-മാർച്ച് 12-ാം തീയതി ഭൂജാതനായി.

## വിദ്യാഭ്യാസം

മാവേലിക്കരയിലെ പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം കോട്ടയം എം. ഡി. സെമ്മനാരി ഹൈസ്ക്കൂളിൽ ശ്രീ. ഒ. എം. ചെറിയാൻ, ശ്രീ. ജി. അലക്സാണ്ടർ എന്നിവർ ഉൾപ്പെടെയുള്ള പ്രശസ്തരും പ്രഗൽഭരുമായ അദ്ധ്യാപകരുടെ ശിക്ഷണത്തിൻ കീഴിലായിരുന്നു പഠനം. സ്കൂൾ ബോർഡിംഗിലായിരുന്നു താമസം. ഞാൻ ശ്രീ. കുര്യൻെറ സഹപാഠി ആയിരുന്നു. ഗാർഹിക കാരണങ്ങളാൽ ഞാൻ പഠിപ്പു മുടക്കിയെങ്കിലും ശ്രീ. കുര്യൻ മെട്രിക്കുലേഷൻ പഠനം പൂർത്തിയാക്കി. അക്കാലത്ത് തിരുവിതാംകൂറിൽ ഹൈസ്ക്കൂളുകൾ അധികമൊന്നും ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നവയിൽ നല്ലപങ്ക് ക്രൈസ്തവ മാനേജ്മെൻറിൽ ആയിരുന്നു.

മെട്രിക്കുലേഷൻ പഠനകാലത്ത് കേവലം 15 വയസു മാത്രം പ്രായമുണ്ടായിരുന്ന ശ്രീ. കുര്യൻ അക്കാലയളവിൽതന്നെ പ്രസംഗത്തിലും പത്രപ്രവർത്തനത്തിലും അസാധാരണ പ്രാഗത്ഭ്യം നേടിയിരുന്നു. വൽസല ശിഷ്യൻെറ പ്രസംഗപാടവത്തിലതീവ സന്തുഷ്ടനായ O. M. ചെറിയാൻസാർ ശ്രീ. ജേക്കബ്ബ് കുര്യനോടു ചോദിക്കുമായിരുന്നു ''നീ എങ്ങനെയാണ് ഇത്രയധികം ഗംഭീരമായി പ്രസംഗിക്കുന്നത്'' ''സാറിനെപ്പോലുള്ള ശ്രേഷ്ഠ അദ്ധ്യാപകരുടെ കീഴിൽ പഠിക്കുന്നതുകൊണ്ടാണ്''

എന്ന് ശ്രീ. കുര്യൻ പ്രതിവചിക്കുമായിരുന്നു. ശ്രീ. കെ. സി. മാമ്മൻ മാപ്പിളയും ശ്രീ. ഓ. എം. ചെറിയാനും ജേക്കബ്ബ് കുര്യന്റെ പ്രസംഗ സാമർത്ഥ്യത്തെ അഭിനന്ദിച്ചു പ്രോത്സാഹിപ്പിച്ചിരുന്നു.

മാവേലിക്കര താലൂക്കിലെ ഒന്നാംകിട ജൻമിയായിരുന്ന പിതാവിന്റെ വസ്തുവകകൾ സംരക്ഷിച്ച് കാർഷിക പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുന്നതിൽ ശ്രദ്ധ പതിപ്പിക്കാതെ പ്രസംഗവും പത്ര പ്രവർത്തനവും സമുദായ സേവനവും ജീവിതത്തിലെ മുഖ്യ ലക്ഷ്യമാക്കിയ ശ്രീ. കുര്യൻ ഉന്നത വിദ്യാഭ്യാസംപോലും ഉപേക്ഷിക്കുകയാണുണ്ടായത്. ജീവിതാഭിലാഷമായ പത്രപ്രവർത്തനം സാക്ഷാൽകരിക്കുന്നതിന് സ്വന്തമായി ഒരു അച്ചടിശാല സ്ഥാപിച്ചുകിട്ടുന്നതിന് പിതാവിനോട് നിർബന്ധപൂർവ്വം അപേക്ഷിച്ചെങ്കിലും പതിനാറു വയസുകാരനായ മകന്റെ ഈ ആവശ്യം സാധിച്ചുകൊടുക്കുന്നതിന് പിതാവ് സന്നദ്ധനായില്ല.

## സാരസാഗരം

ജീവിതലക്ഷ്യം നേടിയെടുക്കുന്നതിനുള്ള ശ്രമം കൈവിടാതെ ശ്രീ. കുര്യൻ 1900-ാംമാണ്ടിൽ 'സാരസാഗരം'എന്ന പേരിൽ ഒരു കൈയെഴുത്തു പത്രം പ്രസിദ്ധീകരിച്ചു. വായനക്കാർ 16 വയസുകാരൻ പത്രാധിപരെ അഭിനന്ദിച്ചു പ്രോൽസാഹിപ്പിച്ചു. പത്രപ്രവർത്തന തീഷ്ണതയിൽനിന്ന് മകനെ പിൻതിരിക്കുക സാധ്യമല്ലെന്ന് ബോധ്യപ്പെട്ട പിതാവ് ജേക്കബ്ബ് കുര്യന് ഒരു അച്ചടിശാല സ്ഥാപിച്ചുകൊടുത്തു. ശ്രീ കുര്യൻ സാരസാഗരത്തിന്റെ പ്രസിദ്ധീകരണം തുടർന്നു.

## 17-ാം വയസിൽ പ്രജാ സഭാ മെമ്പർ

പതിനേഴുകാരനായ ശ്രീ. കുര്യന്റെ ഉജ്ജ്വല പ്രസംഗങ്ങളും പത്രപ്രവർത്തന വൈഭവവും തിരുവിതാംകൂർ ജനതയുടെയും സർക്കാരിന്റെ തന്നെയും സവിശേഷ ശ്രദ്ധപിടിച്ചുപററി. തുടർന്ന് തിരുവിതാംകൂർ സംസ്ഥാനത്തിന്റെ പരമോന്നത നിയമനിർമ്മാണ സമിതിയായ പ്രജാസഭയിലേക്ക് 17-ാമത്തെ വയസിൽ ശ്രീ. ജേക്കബ്ബ് കുര്യൻ തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ മൈനർ ആണെന്നുള്ള കാരണത്തിൻപേരിൽ അദ്ദേഹത്തിന്റെ അംഗത്വം സ്ഥിരീകരിക്കപ്പെട്ടിട്ടില്ലെങ്കിലും മേജർ ആയപ്പോൾ

വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. പ്രജാസഭയിലെ ഏറ്റവും പ്രായം കുറഞ്ഞ അംഗം എന്ന പദവിയും ലഭിച്ചു.

പ്രജാ വൽസലനായ ശ്രീമൂലം തിരുനാൾ മഹാരാജാവിന്റെ ഭരണകാലത്ത് നിലവിൽ വന്ന പ്രജാ സഭയുടെ നായകസ്ഥാനം വഹിച്ചിരുന്നത് ദിവാൻജിയാണ്. അന്തസും ജന്മസമ്മതിയും കാര്യക്ഷമതയും ഉള്ള വ്യക്തികളെ പ്രജാ സഭയിലേക്ക് സർക്കാർ നോമിനേററ് ചെയ്യുന്ന നടപടിക്രമമായിരുന്നു അന്നത്തേത്. ശ്രീ. ജേക്കബ്ബ് കുര്യനോടൊപ്പം മാവേലിക്കര കൊട്ടാരത്തിലെ ശ്രീ. ഉദയവർമ്മ രാജായും മാവേലിക്കരയിൽ നിന്ന് പ്രജാ സഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു.

## മഹാരാജാവ് പ്രജാസഭയിൽ !

ശ്രീ. ഉദയവർമ്മ രാജാ തിരുവനന്തപുരം കൊട്ടാരത്തിലെത്തി ശ്രീമൂലം തിരുനാൾ മഹാരാജാവിനെ സന്ദർശിച്ചു. മാവേലിക്കരയിൽ നിന്ന് തന്നോടൊപ്പം പ്രജാസഭയിൽ വന്നിട്ടുള്ള ജേക്കബ്ബ് കുര്യൻ എന്ന മാപ്പിള ചെറുക്കന്റെ പ്രസംഗം പ്രജാ സഭയിൽ എഴുന്നള്ളിയിരുന്ന് കേൾക്കണമെന്ന് മഹാരാജാവിനോട് അഭ്യർത്ഥിച്ചു. അടുത്ത ദിവസംതന്നെ മഹാരാജാവ് പ്രജാസഭയിൽ സന്നിഹിതനാകുമെന്ന് അറിയിപ്പുകിട്ടിയ ദിവാൻജി ശ്രീ. കുര്യന്റെ പ്രസംഗം അന്നത്തെ പ്രജാസഭാ സമ്മേളനത്തിൽ ആദ്യപരിപാടിയായി നിശ്ചയിച്ചു. ഇരട്ടക്കുതിരവണ്ടിയിൽ പ്രജാസഭയിൽ എത്തിയ മഹാരാജാവ് രാജകീയ ഇരിപ്പിടത്തിൽ ഉപവിഷ്ടനായി. പ്രജാസഭ മഹാരാജാവിനോട് ആദരവു പ്രകടിപ്പിച്ചു. തുടർന്ന് ദിവാൻജി ശ്രീ. ജേക്കബ്ബ് കുര്യനെ പ്രസംഗത്തിനു ക്ഷണിച്ചു. പതിനെട്ടുകാരനായ പ്രഗത്ഭ വാഗ്മി, മഹാരാജാവിന്റെ സാന്നിദ്ധ്യത്തിൽ നടത്തിയ ഉജ്ജ്വലപ്രസംഗം മഹാരാജാവും ദിവാൻജിയും പ്രജാസഭയും അതീവ ശ്രദ്ധയോടെ കേട്ട് അഭിനന്ദിച്ചു. സഭ വിട്ടിറങ്ങിയ മഹാരാജാവ് ഇരട്ടക്കുതിര വണ്ടിയിൽ കയറി ഇരുന്ന ഉടൻ സേവകനെ വിളിച്ച് പ്രജാസഭയിൽ പ്രസംഗിച്ച മാപ്പിളച്ചെറുക്കനെ കൂട്ടിക്കൊണ്ടുവരാൻ കല്പിച്ചു. സേവകൻ പ്രജാസഭയിലെത്തി രാജകല്പന അറിയിച്ചപ്പോൾ ശ്രീ. കുര്യൻ പെട്ടെന്ന് പരിഭ്രമിച്ചു. തന്റെ പ്രസംഗത്തിലെ എന്തെങ്കിലും അപാകത മഹാരാജാവിനെ പ്രകോപിപ്പിച്ചിരിക്കുമോ എന്ന് ശങ്കിച്ചു. ശ്രീ. കുര്യൻ ആത്മധൈര്യം അവലംബിച്ച് സേവകനോടൊപ്പം മഹാരാജാവിന്റെ

സമീപത്തെത്തി വിനയമനവീതനായി നിലയുറപ്പിച്ചു. വണ്ടിയിൽ കയറിയിരിക്കുവാൻ മഹാരാജാവ് ശ്രീ. കുര്യനോട് ഗൗരവപൂർവ്വം, ആജ്ഞാപിച്ചു. ജേക്കബ്ബ് കുര്യനേയും കയററികൊണ്ട് കുതിരവണ്ടി രാജവീഥിയിലൂടെ കൊട്ടാരത്തിലേക്ക് പാഞ്ഞു. കൊട്ടാരത്തിൽ എത്തിയ ഉടൻ മഹാരാജാവ് ശ്രീ. കുര്യന്റെ രാജകീയ ഭക്ഷണ മേശയുടെ അടുക്കലേക്ക് കൂട്ടികൊണ്ടുപോയി. പച്ച അവൽ, കദളിപ്പഴം, പാൽ എന്നിവ നൽകി സൽക്കരിച്ച ശേഷം അനുഗ്രഹിച്ചാശീർവദിച്ച് മടക്കിഅയച്ചു. തുടർന്നുള്ള പ്രജാസഭാ യോഗങ്ങളിൽ സഭയിലെ ഏററവും പ്രായം കുറഞ്ഞ ജേക്കബ്ബ് കുര്യൻെറ ഉജ്ജ്വല പ്രസംഗങ്ങൾ കേൾക്കുന്നതിൽ ദിവാനും സഭാംഗങ്ങളും അതീവ തല്പരരായിരുന്നു.

## ദിവാൻജിമാരുടെ പ്രശംസയും പാരിതോഷികവും

പ്രജാസഭയെ പ്രകമ്പനം കൊള്ളിച്ചുകൊണ്ട് ശ്രീ. കുര്യൻ ചെയ്ത പ്രസംഗങ്ങൾ സഭാനാഥൻമാരായിരുന്ന ദിവാൻജിമാരുടെ മുക്തകണ്ഠമായ പ്രശംസയും മൈത്രി ബന്ധവും ആർജിച്ചു. ദിവാൻ രാഘവയ്യാ അഭിനന്ദന സൂചകമായി ശ്രീ. കുര്യനെ തൻെറ ഔദ്യോഗിക ക്യാമ്പിൽ ക്ഷണിച്ചുവരുത്തി അനുമോദിച്ചു ദന്തനിർമ്മിതമായ ചെയിനോടുകൂടിയ ഒരു പോക്കററ് വാച്ച് സമ്മാനിച്ചു.

ശ്രീ. കുര്യൻെറ അസാധാരണമായ പ്രസംഗ പാടവത്തിൽ അതീവ സന്തുഷ്ടനായ മറെറാരു പ്രജാസഭാ അദ്ധ്യക്ഷനായിരുന്നു ദിവാൻ കൃഷ്ണയ്യർ. സർക്കാർ തലത്തിൽ പരമാവധി സഹായം ജേക്കബ്ബ് കുര്യന് നൽകണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. തിരുവിതാംകൂറിൻെറ കിഴക്കൻ മേഖലയിൽ സർക്കാർ ഭൂമി കൃഷിക്കായി പതിച്ചുകൊടുക്കുന്ന നടപടി അന്ന് നിലവിലുണ്ടായിരുന്നു. ശ്രീ. കുര്യനോടുള്ള വാൽസല്യ സൂചകമായി റാന്നിയിൽ 50 ഏക്കർ ഭൂമി അദ്ദേഹത്തിനു പതിച്ചു നൽകാൻ ദിവാൻജി സന്നദ്ധത പ്രകടിപ്പിച്ചെങ്കിലും പരിധിക്കപ്പുറമായി ഭൂസ്വത്ത് ആർജിക്കുന്നതിൽ താല്പര്യം ഇല്ലെന്നുപറഞ്ഞ് ശ്രീ. കുര്യൻ ആ വാഗ്ദാനം നന്ദിപൂർവ്വം നിരസിക്കുകയാണ് ചെയ്തത്.

## കേരളാഭിമാനി

1914_ൽ ജേക്കബ്ബ് കുര്യൻെറ പത്രാധിപത്യത്തിലും ഉടമസ്ഥതയിലും കേരളാഭിമാനി വാരിക മാവേലിക്കര നിന്നും

പ്രസിദ്ധീകരണം ആരംഭിച്ചു. അക്കാലത്ത് തിരുവിതാംകൂറിൽ മലയാള പ്രസിദ്ധീകരണങ്ങൾ വിരളമായിരുന്നു. സാമ്പത്തിക ബുദ്ധിമുട്ടുകൾ വകവയ്ക്കാതെ സ്വന്തം സമുദായത്തിന്റെയും നാടിന്റെയും നാട്ടാരുടെയും ബഹുമുഖമായ അഭ്യുന്നതിക്കു വേണ്ടി പോരാടുക എന്നതായിരുന്നു കേരളാഭിമാനിയുടെ മുഖ്യ ദൗത്യം. സർക്കാർ സേവനത്തിലെ ക്രൈസ്തവ പ്രാതിനിദ്ധ്യം ഉറപ്പു വരുത്തുന്നതിനും ക്രൈസ്തവ ഉദ്യോഗസ്ഥരുടെ ന്യായമായ അവകാശങ്ങൾ ഹനിക്കപ്പെടാതിരിക്കുന്നതിനും ന്യൂനപക്ഷങ്ങളുടെ സാമൂഹിക സാംസ്കാരിക വിദ്യാഭ്യാസ രാഷ്ട്രീയ അവകാശങ്ങൾ നേടിയെടുത്ത് സംരക്ഷിക്കുന്നതിനും കേരളാഭിമാനിയുടെ ധീരമായ മുഖപ്രസംഗങ്ങളും വസ്തുനിഷ്ഠ ലേഖനങ്ങളും ഏറെ സഹായകമായിരുന്നു. ഈ വക കാര്യങ്ങളിൽ സർക്കാരിന്റെ കണ്ണുതുറപ്പിക്കുന്നതിനു കേരളാഭിമാനി പ്രേരണ നൽകി. ചുരുങ്ങിയ കാലയളവിനുള്ളിൽ സഭാ മേധാവികളുടെയും സാമുദായിക നേതാക്കളുടെയും പിന്തുണയും പ്രശംസയും നേടിയെടുക്കാൻ കേരളാഭിമാനിക്കു കഴിഞ്ഞു. അതിന്റെ പ്രചാരം അനുദിനം വർദ്ധിച്ചുകൊണ്ടേയിരുന്നു. ചിത്രമെഴുത്തു കെ. എം. വർഗ്ഗീസ്, പുലിയൂർ പുരുഷോത്തമൻ നമ്പൂതിരി, പുത്തൻ പുരയിൽ തോമസ് കത്തനാർ കല്ലറയ്ക്കൽ കെ. ജെ. തോമസ് തുടങ്ങിയവർ കേരളാഭിമാനി ഓഫീസിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. റാവു സാഹിബ്, ഓ. എം. ചെറിയാൻ, വിദ്വാൻ വരിക്കോലിൽ കേശവൻ ഉണ്ണിത്തമ്പാൻ, ശ്രീ. ജേക്കബ് ചെറിയാൻ (പാലാ) മഹാകവി പുത്തൻ കാവ് മാത്തൻ തരകൻ, പുളിക്കീഴ് P. C. കോരുത്, പ്രൊഫ. ടൈറ്റസ് വർഗ്ഗീസ് മുതലായവരുടെ ഈടുറ്റ ലേഖനങ്ങൾ കേരളാഭിമാനിയുടെ ജനസമ്മതിയും പ്രചാരവും വർദ്ധിപ്പിക്കുന്നതിനു സഹായിച്ചു. മാവേലിക്കരയുടെ പ്രാദേശികാവശ്യങ്ങൾ നേടിയെടുക്കുന്നതിന് കേരളാഭിമാനി നിർവ്വഹിച്ച സേവനം സ്മരണാർഹമാണ്.

## പൗരസമത്വവാദം

1922 വരെ തിരുവിതാംകൂറിലെ റവന്യൂ പട്ടാള വകുപ്പുകളിൽ ക്രിസ്ത്യാനികൾക്കും മുസ്ലീങ്ങൾക്കും അവർണ്ണ ഹിന്ദുക്കൾക്കും ഉദ്യോഗം ലഭിച്ചിരുന്നില്ല. സവർണ്ണ ഹിന്ദുക്കൾക്കു മാത്രമായിരുന്നു നിയമനം. സാമാന്യ നീതിക്കും യുക്തി

യ്ക്കും നിരക്കാത്ത വിവേചനപരമായ ഈ ഏർപ്പാടിനെതിരെ സമരം ചെയ്യുന്നതിനാണ് പൗരസമത്വവാദ പ്രക്ഷോഭണം രൂപം കൊണ്ടത്. ഒരു രാജ്യത്തെ ഏതൊരു പൗരനും ജാതിയുടെയോ മതത്തിന്റെയോ പേരിൽ രാജ്യത്തെ പബ്ലിക് സർവ്വീസിൽ നിയമനം നിഷേധിക്കപ്പെടുന്നത് പൗരാവകാശ ധ്വംസനമാണെന്നും ഈ അസമത്വത്തിനെതിരെ വിജയംവരെ ശക്തമായ പ്രക്ഷോഭണം സംഘടിപ്പിക്കണമെന്നതായിരുന്നു പൗരസമത്വവാദ പ്രക്ഷോഭകരുടെ ദൃഢപ്രതിജ്ഞ. തിരുവിതാംകൂർ രാജ്യം ശ്രീ പത്മനാഭസ്വാമിക്കു അർപ്പിക്കപ്പെട്ടതാകയാൽ ദേവസ്വം വകുപ്പുമായി സംഘടിക്കപ്പെട്ട റവന്യൂ വകുപ്പിൽ സവർണ്ണ ഹിന്ദുക്കൾക്കുമാത്രമേ ജോലി നൽകാവൂ എന്നതായിരുന്നു സർക്കാരിന്റെ നിലപാടിനു രാജ്യത്തെ സവർണ്ണ ഹിന്ദുക്കൾ ശക്തമായ പിന്തുണ പ്രഖ്യാപിച്ചിരുന്നു. ക്രൈസ്തവരോടൊപ്പം മുസ്ലീം ഈഴവ സമുദായങ്ങളെ കോർത്തിണക്കികൊണ്ട് പൗരസമത്വവാദ പ്രക്ഷോഭണം 1917-ൽ രാജ്യവ്യാപകമായി സംഘടിപ്പിക്കപ്പെട്ടു.

സർവ്വശ്രീ. ഇലഞ്ഞിക്കൽ ഈ. ജെ. ജോൺ വക്കീൽ, കെ. സി. മാമ്മൻ മാപ്പിള, ജോൺ നിധീരി, പത്രോസ് മത്തായി, തര്യതു കുഞ്ഞിത്തൊമ്മൻ, എൻ. വി. ജോസഫ്, സി. ഓ. ഉമ്മൻ, പി. കെ. കുഞ്ഞ്, ററി. കെ. മാധവൻ, പി. എസ്. മുഹമ്മദ് മുതലായവരുടെ നേതൃത്വത്തിൽ നടന്ന ഐതിഹാസികമായ ഈ പ്രക്ഷോഭണത്തിന്റെ നടുനായകത്വം വഹിച്ചത് ധീരദേശാഭിമാനി ജേക്കബ്ബ് കുര്യനായിരുന്നു. സംസ്ഥാനത്തുടനീളവും കൊച്ചിയിലും മലബാർ പ്രദേശങ്ങളിലും ശ്രീ. കുര്യൻ നടത്തിയ പൗരസമത്വ വാദപ്രസംഗങ്ങൾ ദിഗന്തങ്ങളിൽ മാറെറാലികൊണ്ടു. പ്രാരംഭത്തിൽ ഈ പ്രക്ഷോഭണത്തിനെതിരെ സർക്കാർ കണ്ണുടയ്ക്കുകയും പ്രജാസഭയ്ക്കകത്തും പുറത്തും സവർണ്ണ ഹിന്ദുനേതാക്കൾ പ്രക്ഷോഭണത്തെ ചെറുത്തു പരാജയപ്പെടുത്തുന്നതിന് സംഘടിത പ്രവർത്തനവും ആരംഭിക്കുകയും ചെയ്തു. എന്നാൽ റവന്യൂ-ദേവസ്വം വകുപ്പുകൾ വിഭജിച്ച് പ്രശ്നം പരിഹരിക്കേണ്ടതിന്റെ യുക്തിന്യായങ്ങൾ കാര്യകാരണസഹിതം നിരത്തികാണിച്ചുകൊണ്ട് ശ്രീ. ജേക്കബ്ബ് കുര്യൻ പ്രജാ സഭയിൽ നടത്തിയ ഉജ്ജ്വല പ്രഭാഷണങ്ങൾ എതിരാളികളെ നിശബ്ദരാക്കി.

## രാജദ്രോഹ ആരോപണം.

പൗരസമത്വവാദ പ്രക്ഷോഭണത്തോട് അനുബന്ധിച്ച് പ്രജാസഭയിലും പുറത്തും ജേക്കബ്ബ് കുര്യൻ നടത്തിയ പ്രസംഗങ്ങൾ റവന്യൂ ദേവസ്വം വിഭജനത്തിന്റെ നീതിന്യായത്തെക്കുറിച്ച് സർക്കാരിനെയും ജനങ്ങളെയും ബോധവൽക്കരിക്കുന്നതിന് തികച്ചും പര്യാപ്തമായിരുന്നു. തൽഫലമായി തിരുവിതാംകൂറിൽ ആകമാനമുള്ള ക്രൈസ്തവ ഈഴവ മുസ്ലീം സമുദായങ്ങളും മററ് അവർണ്ണ ഹൈന്ദവരും ഒററക്കെട്ടായി സംഘടിച്ച് പ്രക്ഷോഭണം പൂർവ്വാധികം ശക്തിപ്പെടുത്തി. ഇതിനെതിരെ സവർണ്ണ ഹിന്ദുക്കൾ പ്രജാ സഭയിലും പുറത്തും നടത്തിയ ശ്രമങ്ങൾ പരാജയപ്പെട്ടപ്പോൾ പ്രക്ഷോഭണത്തിന്റെ അനിഷേധ്യ നേതാവായ ജേക്കബ്ബ് കുര്യനെ നിർവീര്യമാക്കാൻ തൽപര കക്ഷികൾ കുത്സിത മാർഗ്ഗങ്ങൾ സ്വീകരിച്ചു. അതിന്റെ ഭാഗമായിട്ടായിരുന്നു രാജദ്രോഹ ആരോപണം. രാജദ്രോഹം പ്രസംഗിക്കുന്ന ജേക്കബ്ബ് കുര്യനെ നാടുകടത്തണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് എതിരാളികൾ മഹാരാജാവിന് മെമ്മോറാണ്ഡം സമർപ്പിച്ചു. പ്രജാവത്സലനും ബുദ്ധിമാനുമായ ശ്രീമൂലം തിരുനാൾ മഹാരാജാവ് അത് ചവററുകുട്ടയിലെറിഞ്ഞു.

അതിനുശേഷം ഒരു അവസരത്തിൽ ശ്രീ. കുര്യൻ പ്രജാസഭയിൽ പ്രസംഗിക്കവേ രണ്ടു കൈകളും ഉയർത്തിക്കൊണ്ട് പ്രഖ്യാപിച്ചു "റവന്യൂ ദേവസ്വം വിഭജനം ആവശ്യപ്പെട്ടുകൊണ്ട് ഞാൻ ചെയ്ത പ്രസംഗങ്ങൾ രാജദ്രോഹമാണെന്ന് ഗവൺമെൻറിന് അഭിപ്രായമുണ്ടെങ്കിൽ കൈവിലങ്ങുവച്ച് എന്നെ ജയിലിൽ അടച്ചുകൊള്ളുക". ശ്രീ. കുര്യന്റെ പ്രസംഗങ്ങളിൽ രാജദ്രോഹമുണ്ടെങ്കിൽ അദ്ദേഹത്തെ അറസ്ററു ചെയ്ത് തടവിലാക്കണമെന്ന് സർക്കാർ പോലീസ് മേധാവികൾക്ക് നിർദ്ദേശം നൽകിയിരുന്നു.

## കാർത്തികപ്പള്ളി യോഗം.

മുൻകൂർ പരസ്യം ചെയ്തപ്രകാരം പൗരസമത്വവാദ പ്രക്ഷോഭണ പ്രചരണ മഹായോഗം കാർത്തികപ്പള്ളിയിൽ നടത്തപ്പെട്ടു. ആയിരക്കണക്കിനു ജനങ്ങൾ യോഗസ്ഥലത്തു തടിച്ചുകൂടി. ജേക്കബ്ബ് കുര്യൻ അവിടെ പ്രസംഗിക്കുന്നുണ്ടെന്ന്

പോലീസ് മേധാവികൾക്ക് അറിവുകിട്ടി. പ്രസംഗത്തിൽ എന്തെങ്കിലും രാജദ്രോഹമുണ്ടെങ്കിൽ ശ്രീ. കുര്യനെ അറസ്ററു ചെയ്യാൻ തയ്യാറായി ഡി. എസ്. പി. യും പോലീസ് സംഘവും യോഗസ്ഥലത്തെത്തി. വമ്പിച്ചജനാവലിയെ അഭിമുഖീകരിച്ചുകൊണ്ട് പൗരസമത്വവാദ പ്രക്ഷോഭണത്തിൻെറ ലക്ഷ്യം വിശദീകരിച്ചുകൊണ്ട് ജേക്കബ്ബ് കുര്യൻ പ്രസംഗം ആരംഭിച്ചു. 'ഞങ്ങൾ ഈ രാജ്യത്ത രാജവാഴ്ച അവസാനിപ്പിക്കും. സർക്കാരിനെ തകിടം മറിക്കും, രാജകിരീടം തട്ടിതെറിപ്പിക്കും' ഇത്രയുംകേട്ട മാത്രയിൽ കൈവിലങ്ങുമായി ശ്രീ. കുര്യനെ അറസ്ററു ചെയ്യാൻ D. S. P. പ്രസംഗവേദിയിലേക്ക് നീങ്ങി. ഇതൊന്നും ശ്രദ്ധിക്കാതെ ശ്രീ. കുര്യൻ പ്രസംഗം തുടർന്നു. 'ഇങ്ങനെയെല്ലാം ഈ രാജ്യത്തെ സവർണ്ണ ഹിന്ദു നേതാക്കൾ പ്രചരണം നടത്തുന്നു എങ്കിലും തിരുവിതാംകൂറിലെ ക്രൈസ്തവർ മററാരേയുംകാളധികം രാജഭക്തിയുള്ളവരാണെന്ന് മഹാരാജാവിനുപോലും ബോദ്ധ്യപ്പെട്ടുകഴിഞ്ഞിരിക്കയാണ്''. ഇതു കേട്ട മാത്രയിൽ ഡി. എസ്. പി. തലകുനിച്ച് പിൻവാങ്ങുകയാണുണ്ടായത്.

## മാവേലിക്കര മഹാസമ്മേളനം.

കാർത്തികപ്പള്ളി യോഗത്തിനുശേഷം പൗരസമത്വവാദ പ്രക്ഷോഭണ പ്രചരണ മഹായോഗം മാവേലിക്കര ബി. എച്ച്. ഹൈസ്കൂൾ മൈതാനത്ത് കൂടി. യോഗാരംഭത്തിനു മുൻപെ മൈതാനം ജനനിബിഡമായി. ഉച്ചഭാഷിണി ക്രമീകരണമൊന്നും അക്കാലത്ത് ഉണ്ടായിരുന്നില്ല. സമ്മേളനം ആരംഭിക്കുവാൻ സമയമായി. ഇലഞ്ഞിക്കൽ ശ്രീ ഈ. ജെ. ജോൺ വക്കീൽ ശ്രീ. ജോൺ നിധീരി തുടങ്ങിയ സമുന്നത നേതാക്കൾ വേദിയിൽ ഉപവിഷ്ടരായി. വർഷകാലമായിരുന്നതിനാൽ അന്തരീക്ഷം പെട്ടന്നുമാറി. ആകാശം കാർമേഘങ്ങളാൽ നിറഞ്ഞു ഇടിനാദം മുഴങ്ങി. നിമിഷങ്ങൾക്കുള്ളിൽ കനത്ത മഴ തുടങ്ങി. സമുദായസ്നേഹികളും ത്യാഗസമ്പന്നരുമായ സദസ്യർ എഴുനൂററ് കുടനിവർത്തിപിടിച്ചുകൊണ്ട് നിലഉറപ്പിച്ചു ആയിരക്കണക്കിനു കുടകൾ—ആരുംതന്നെ യോഗസ്ഥലം വിട്ടില്ല നിശബ്ദമായ അന്തരീക്ഷത്തിൽ ആകാംഷാഭരിതരായി സദസ്യർ കുട പിടിച്ചു നിൽക്കുമ്പോൾ ശ്രീ. ജേക്കബ്ബ് കുര്യൻ പ്രസംഗവേദിയിൽ കയറിനിന്നുകൊണ്ട് ശക്തവും സ്നേഹഭരിതവുമായ ഒരനുശാസനം നൽകി. ''മാന്യരെ, ശ്വാനൻമാരെപോലെ അനേകവർഷം

ജീവിക്കുന്നതിനേക്കാൾ സിംഹത്തേപോലെ ഒററ ദിവസമെങ്കിലും ജീവിക്കുന്നതാണ് ക്രൈസ്തവർക്ക് അഭിമാനകരം. എല്ലാവരും കുടകൾ മടക്കണമെന്ന് ഞാൻ സസ്നേഹം ആവശ്യപ്പെടുകയാണ്'' നിമിഷങ്ങൾക്കുള്ളിൽ കുടകളെല്ലാം മടങ്ങി. മഴയിൽ കുതിർന്നു നിന്ന് ജനങ്ങൾ ശ്രീ. ജേക്കബ്ബ് കുര്യൻെറയും മററു നേതാക്കളുടെയും പ്രസംഗങ്ങൾ ആദ്യന്തം സശ്രദ്ധം കേട്ടു.

രാജ്യത്തുടനീളം നടന്ന പ്രക്ഷോഭണ പ്രചരണങ്ങൾ പൗര സമത്വവാദത്തിൻെറ ആക്കവും തൂക്കവും വർദ്ധിപ്പിച്ചു തിരുവിതാംകൂറിനു പുറത്തുള്ള രാജ്യതന്ത്രജ്ഞൻമാരേയും വിശിഷ്യ അധീശ ഗവണ്മെൻറിൻെറയും സഹതാപവും പിന്തുണയും പ്രോൽസാഹനവും പിടിച്ചുപററാൻ പ്രക്ഷോഭകർക്കു കഴിഞ്ഞു. റവന്യൂ ദേവസ്വം വിഭജനത്തിൻെറ നീതിയുക്തിയും സംസ്ഥാന സർക്കാരിന് ബോദ്ധ്യമായി. പ്രശ്നം രമ്യമായി പരിഹരിക്കുന്നതിനെക്കുറിച്ച് സംസ്ഥാന ഭരണാധിപൻമാർ ഉന്നതതല ചർച്ചകൾ നടത്തി.

## വിഭജന വിളംബരം

തുടർന്ന് 1922-ൽ റവന്യൂ ദേവസ്വം വകുപ്പുകൾ വിഭജിച്ചുകൊണ്ട് സർക്കാർ വിളംബരം പുറപ്പെടുവിച്ചു തൽഫലമായി ക്രൈസ്തവ ഈഴവ മുസ്ളീം സമുദായ അംഗങ്ങൾക്ക് റവന്യൂ വകുപ്പിൽ പ്രവേശനം ലഭിച്ചു. സർക്കാർ സേവനത്തിലെ അസമത്വം പൗര സമത്വവാദത്തിലൂടെ പരിഹരിക്കപ്പെട്ടു. അക്കാലമത്രയും സവർണ്ണ ഹിന്ദുക്കളുടെ കുത്തക ആയിരുന്ന ദിവാൻ പദവും പേഷ്ക്കാർ ഉദ്യോഗവും വിഭജന വിളംബരത്തെത്തുടർന്ന് ഇതര സമുദായ അംഗങ്ങൾക്ക് ആദ്യമായി ലഭിച്ചു. ക്രൈസ്തവരായ മിസ്ററർ. എം. ഈ. വാട്ട്സ് ദിവാനായും ശ്രീ. സി. കെ. മാത്തൻ പേഷ്ക്കാരായും നിയമിക്കപ്പെട്ടു പൗര സമത്വവാദത്തിലൂടെ ക്രൈസ്തവരോടൊപ്പം ഈഴവ മുസ്ളീം സമുദായങ്ങളുടെയും മററ് അവർണ്ണ ഹിന്ദുക്കളുടെയും ന്യായമായ അവകാശങ്ങൾ നേടിയെടുത്ത് സംരക്ഷിക്കപ്പെട്ടു എന്നത് ശ്രദ്ധേയമാണ്.

## പൊതു സ്വീകരണങ്ങളും ആഹ്ളാദ പ്രകടനങ്ങളും

റവന്യൂ-ദേവസ്വം വിഭജനത്തെത്തുടർന്ന് സംസ്ഥാനത്തുടനീളം ക്രൈസ്തവ ഈഴവ മുസ്ളീം സമുദായങ്ങളുടെ സംയു

ക്താഭിമുഖ്യത്തിൽ സവർണ്ണ ഹിന്ദു വിഭാഗത്തിൻെറ പൂർണ്ണ സഹകരണത്തോടെ ശ്രീ. ജേക്കബ്ബ് കുര്യനും ദിവാൻ മിസ്ററർ. വാട്ട്സിനും പേഷ്ക്കാർ ശ്രീ. മാത്തനും പൗര സമത്വവാദ പ്രക്ഷോഭണ നേതാക്കൾക്കും സംസ്ഥാനത്തുടനീളം ജനങ്ങൾ സ്വീകരണം നൽകി അനുമോദിച്ച് ആഹ്ളാദപ്രകടനം നടത്തി. ഒരു മഹായോഗത്തിൽ അനുമോദനം ഏററുവാങ്ങിക്കൊണ്ട് ദിവാൻ മിസ്ററർ. വാട്ട്സ് ചെയ്ത മറുപടി പ്രസംഗത്തിൽ പറയുകയുണ്ടായി "എന്നെയും മി. മാത്തനേയുംകാളുപരി നിങ്ങൾ അനുമോദിക്കേണ്ടത് മി. ജേക്കബ്ബ് കുര്യനെയാണ്. എന്തുകൊണ്ടെന്നാൽ എന്നെ ദിവാനായും മി. മാത്തനെ പേഷ്ക്കാരായും അവരോധിക്കാൻ മുഖ്യ കാരണക്കാരൻ മി. കുര്യനാണ്". സദസ്യർ ആഹ്ളാദഭരിതരായി കയ്യടിച്ച് അഭിനന്ദനം രേഖപ്പെടുത്തി.

## സ്വർണ്ണമെഡൽ സമ്മാനം

മൂവാററുപുഴ പൗരാവലിയുടെ ആഭിമുഖ്യത്തിൽ ശ്രീ. ജേക്കബ്ബ് കുര്യനും പ്രക്ഷോഭണ നേതാക്കൾക്കുംവമ്പിച്ച സ്വീകരണം നൽകി. ആ സമ്മേളനത്തിൽ വച്ച് അതിമനോഹരമായ ഒരു സ്വർണ്ണമെഡൽ സമ്മാനിച്ച് ശ്രീ. കുര്യനെ ആദരിക്കുകയുണ്ടായി.

## നാടക രചന

സുറിയാനി ക്രിസ്ത്യാനി സമൂഹത്തിൽ പരമ്പരാഗതമായി നിലവിലുള്ള സ്ത്രീധന സമ്പ്രദായത്തിൻെറ ദൂഷ്യ വശങ്ങളെ നിശിതമായി വിമർശിച്ചുകൊണ്ടും അതിൻെറ അപകടകരവും നാശോൻമുഖവുമായ വരുംവരായ്കകളെ തുറന്നുകാട്ടുന്നതിനും ശ്രീ. ജേക്കബ്ബ് കുര്യൻ രചിച്ച സാമൂഹ്യ സംഗീത നാടകമാണ് "കുഞ്ഞന്നാമ്മ". തിരുവിതാംകൂറിലെ വിവിധ ക്രൈസ്തവ കേന്ദ്രങ്ങളിൽ വിജയകരമായി അവതരിപ്പിച്ച ഈ നാടകം ജനങ്ങളുടെ മുക്തകണ്ഠമായ പ്രശംസ പിടിച്ചുപററി. ശ്രീ. ജേക്കബ്ബ് കുര്യൻെറ 25-ാം വയസിൽ 1907-ൽ രചിച്ച ഈ നാടകം ഇന്ന് അവതരണാർഹമാണ്. അക്കാലത്ത് ഇതിലെ അഭിനേതാക്കൾ എല്ലാംതന്നെ പുതിയകാവ് ഓർത്തഡോക്സ് ഇടവകയിലെ അംഗങ്ങളായിരുന്നു.

## മദ്യവർജ്ജന പ്രസ്ഥാനം

തിരുവിതാംകൂറിൽ മദ്യവർജ്ജനം നടപ്പാക്കണമെന്ന് പ്രജാസഭയിൽ ആദ്യമായി ആവശ്യപ്പെട്ടത് ശ്രീ. ജേക്കബ്ബ് കുര്യൻ ആണ്. അദ്ദേഹത്തിന്റെ ധീരമായ ഈ അഭിപ്രായ പ്രകടനത്തെ സാർവ്വാത്മനാ അഭിനന്ദിച്ചുകൊണ്ട് നിത്യ സ്മരണാർഹനായ മൂത്താം പാക്കൽ സാധു കൊച്ചുകുഞ്ഞുപദേശി പല കേന്ദ്രങ്ങളിലും പ്രസംഗിക്കുകയുണ്ടായി. എന്നാൽ തിരുവിതാംകൂറിലെ ക്രൈസ്തവ സമൂഹത്തിന്റെ നിസ്സംഗതയും അലഭാവവും കാരണം മദ്യവർജ്ജന പ്രസ്ഥാനം അക്കാലത്ത് ശക്തിപ്പെട്ടില്ല.

## ക്രൈസ്തവ സേവക സമിതി

നിസ്വാർത്ഥ സേവന ലക്ഷ്യത്തോട് തിരുവിതാംകൂറിലെ ക്രൈസ്തവ വിഭാഗങ്ങളെ ഒററക്കെട്ടായി അണിനിരത്തിക്കൊണ്ട് ക്രൈസ്തവ സമൂഹത്തിന്റെ ബഹുമുഖമായ പുരോഗതിക്കും ന്യായമായഅവകാശങ്ങൾ നേടിയെടുത്തു സംരക്ഷിക്കുന്നതിനുമായി ത്യാഗങ്ങളും ബുദ്ധിമുട്ടുകളും സഹിച്ചു പ്രവർത്തിക്കുന്നതിന് പ്രതിജ്ഞാബന്ധമായ ഒരു സംഘടന ഉണ്ടാകേണ്ടതിന്റെ അത്യാവശ്യകത ബോധ്യപ്പെട്ട ഏതാനും ക്രൈസ്തവ നേതാക്കൾ 1926-ൽ ചെങ്ങന്നൂരിൽ ഒരുമിച്ചുകൂടിയാലോചിച്ചതിന്റെ ഫലമായി കേരള ക്രൈസ്തവ സേവകസമിതി എന്ന സംഘടന രൂപംകൊണ്ടു. കൂടുതൽ അംഗങ്ങളെ ചേർത്ത് പ്രവർത്തനം ആരംഭിച്ച് 1927-ൽ തിരുവിതാംകൂർ കമ്പനി റെഗുലേഷൻ പ്രകാരം സംഘടന രജിസ്ററർ ചെയ്യപ്പെട്ടു. സമിതിയുടെ സെക്രട്ടറിയായി ശ്രീ. ജേക്കബ്ബ് കുര്യൻ ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടു. ആദ്ദേഹവും സഹപ്രവർത്തകരും കേരളത്തിലുടനീളം പര്യടനം നടത്തി എല്ലാ ക്രൈസ്തവ കേന്ദ്രങ്ങളിലും പ്രചരണയോഗങ്ങൾ സംഘടിപ്പിച്ച് സമിതിയുടെ പ്രവർത്തനം രാജ്യവ്യാപകമായി ശക്തിപ്പെടുത്തി. എല്ലാ സ്ഥലങ്ങളിലെയും വിവിധ സഭാംഗങ്ങൾ സമിതിപ്രവർത്തകരെ ഹാർദ്ദവമായി സ്വാഗതം ചെയ്തു. ക്രൈസ്തവ ന്യൂനപക്ഷത്തിന്റെ ന്യായമായ അവകാശങ്ങൾ നേടിയെടുക്കുക എന്ന ലക്ഷ്യമായിരുന്നു ഈ സംരംഭത്തിനു ശക്തി പകർന്നത്. 1932-ൽ സമിതിയുടെ ഒരു വമ്പിച്ച സമ്മേളനം തിരുവല്ലായിൽ നടത്തപ്പെട്ടു.

## സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസ്

1902-ൽ രൂപം കൊണ്ട സുറിയാനി മഹാ സഭയുടെ പ്രവർത്തനം പുനരാരംഭിക്കണമെന്ന് 1947-ലെ പരുമലപ്പെരുന്നാം ദിവസം അവിടെ തടിച്ചുകൂടിയ സഭാജനങ്ങളുടെ മഹായോഗത്തെ അഭിസംബോധന ചെയ്തുകൊണ്ട് പരിശുദ്ധ ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നിർദ്ദേശം ആ വലിയ ഭക്തജന സമൂഹം സഹർഷം സ്വാഗതം ചെയ്യുകയും മലങ്കര സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസ് എന്ന പേരിൽ സുറിയാനി മഹാസഭ പുനരുദ്ധരിക്കപ്പെടുകയും ചെയ്തു. സംഘടനയുടെ പ്രസിഡൻറായി ശ്രീ. ജേക്കബ്ബ് കുര്യനും ജനറൽ സെക്രട്ടറിയായി ശ്രീ ജോർജ്ജ് വള്ളക്കാലിലും തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ. ഐ ശാമുവേൽ ആയിരുന്നു ട്രഷറാർ ഇടവകകൾതോറും ശാഖകൾ സ്ഥാപിച്ച് കോൺഗ്രസിൻെറ പ്രവർത്തനം ശക്തമാക്കുന്നതിനുള്ള നടപടികൾ ഭാരവാഹികൾ കൈകൊണ്ടു. 1949 മേയ് മാസത്തിൽ 47-ാം വാർഷികം മാവേലിക്കരയിൽ നടത്തപ്പെട്ടു. ശ്രീ. കെ. സി. മാമ്മൻ മാപ്പിള ഉദ്ഘാടനം നിർവ്വഹിച്ചു. ശ്രീ. എം. പി. ജോസഫ് അദ്ധ്യക്ഷം വഹിച്ചു. ശ്രീ. ജേക്കബ്ബ് കുര്യൻ വിജ്ഞാപ്തി പ്രസംഗവും നടത്തി.

ഉറങ്ങിക്കിടക്കുന്ന ഒരു സമുദായത്തെ തട്ടിയുണർത്താൻ പോരുന്ന അസാധാരണ സംഘടനാവൈഭവമുള്ള മന്നത്തു പത്മനാഭനേയും R ശങ്കറിനേയും അതിശയിപ്പിക്കുന്ന നേതാവാണ് ശ്രീ. കുര്യൻ എന്ന് ആ സമ്മേളനത്തിൽ സന്നിഹിതരായിരുന്ന വിവിധ സമുദായാംഗങ്ങളായ അഭിഭാഷകരും വിദ്യാഭ്യാസ പ്രവർത്തകരും രാഷ്ട്രീയ നേതാക്കളും അഭിപ്രായപ്പെട്ടു. കേരളത്തിലുടനീളം സാമുദായിക വിദ്വേഷത്തിൻെറയും മൽസരത്തിൻെറയും അലമാലകൾ ആഞ്ഞടിച്ചകാലഘട്ടത്തിലാണ് സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസിൻെറ കനക ജൂബിലി സമ്മേളനം ചരിത്രപ്രസിദ്ധമായ ചേപ്പാട് ഓർത്തഡോക്സ് പള്ളി അങ്കണത്തിൽ നടത്തപ്പെട്ടത്. റിട്ട. ഹൈക്കോടതി ജഡ്ജി കെ. സി. എബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ കൂടിയ ആ മഹായോഗത്തിൽ ശ്രീ. ജേക്കബ് കുര്യൻ ചെയ്ത ഉജ്ജ്വല പ്രഭാഷണം സദസിനെ പ്രകമ്പനംകൊള്ളിച്ചു. ക്രൈസ്തവരുടെ സംഘടനാബലത്തേയും ന്യായമായ അവകാശങ്ങൾ നേടിയെടുക്കുന്നതിനുള്ള

ത്യാഗ സന്നദ്ധതയേയും സവിസ്തരം പ്രഘോഷിച്ചുകൊണ്ട് അഡ്വക്കേററ് ശ്രീ. കെ. ററി. തോമസ് (എറണാകുളം) ദക്ഷിണഭാരതി പത്രാധിപർ ശ്രീ. ഏ എൻ. സത്യനേശൻ എന്നിവർ നടത്തിയ പ്രസംഗങ്ങളും ആവേശജനകമായിരുന്നു.

## ഒല്ലൂർ പ്രസംഗം

അഖിലകേരള കത്തോലിക്കാ കോൺഗ്രസിൻെറ 1950-ലെ വാർഷികത്തോടനുബന്ധിച്ച് ഒല്ലൂരിൽ നടന്ന സംയുക്ത ക്രൈസ്തവ മഹാസമ്മേളനത്തിൽ കേരളത്തിലെ ആകമാന ക്രൈസ്തവ സമൂഹത്തിൻെറ നിർണ്ണായക ശക്തി ഉറക്കെ പ്രഖ്യാപിച്ചുകൊണ്ട് ശ്രീ. ജേക്കബ്ബ് കുര്യൻ ചെയ്ത സാരസമ്പൂർണ്ണവും പ്രൗഢഗംഭീരവുമായ പ്രസംഗം സദസിനെ കോരിത്തരിപ്പിച്ചു. പ്രമുഖ ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച പ്രസംഗ റിപ്പോർട്ട് കേരളത്തിലെ മാത്രമല്ല ഇൻഡ്യയിൽ ഒട്ടാകെയുള്ള ക്രൈസ്തവ നേതാക്കളുടെ പ്രശംസയും അംഗീകാരവും പിടിച്ചുപററി. അന്നു നിലവിലിരുന്ന സാമുദായിക മൽസരത്തെ സൂചിപ്പിച്ചുകൊണ്ട് "കൂജന കോലാഹലങ്ങളിൽ ക്രൈസ്തവർ പ്രക്ഷുബ്ധരാകുകയോ പ്രതികൂജനം നടത്തുകയോ ചെയ്യുകയില്ല" എന്ന ശ്രീ. കുര്യൻെറ പ്രസംഗത്തിലെ പ്രഖ്യാപനമായിരുന്നു ഒരു ദിനപത്രത്തിലെ റിപ്പോർട്ടിൻെറ തലവാചകം. ഇത്രകണ്ട് പ്രഗത്ഭനായ ഒരു വാഗ്മിയെ ആ സമ്മേളനത്തിൽ ലഭിച്ചതിൽ അന്നത്തെ കത്തോലിക്കാ കോൺഗ്രസ് പ്രസിഡൻറ് ശ്രീ. ഈ. പി. വർഗ്ഗീസ് സംതൃപ്തി പ്രകടിപ്പിച്ചു. കത്തോലിക്കാ സഭയിലെ അഖിലേന്ത്യാ അൽമായ നേതാക്കൾ യോഗത്തിൽ പ്രസംഗിക്കുകയുണ്ടായി. ഒല്ലൂർ പ്രസംഗം ശ്രീ. ജേക്കബ്ബ് കുര്യൻെറ അവസാനത്തെ വലിയ പ്രസംഗം എന്ന് ആരും ചിന്തിച്ചിരുന്നില്ല.

## കുഷ്ഠരോഗികൾക്ക് സഹായം

സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസ് രൂപംകൊണ്ട 1947 മുതൽ ഇന്നുവരെ തുടരുന്ന വിലപ്പെട്ട ജീവകാരുണ്യ പ്രവർത്തനമാണ് ആണ്ടുതോറും നൂറനാട് കുഷ്ഠരോഗ ആശുപത്രിയിലെ സഭാംഗങ്ങൾക്ക് നൽകുന്ന ക്രിസ്തുമസ് സൽക്കാരവും ധനസഹായവും. പുതിയകാവ് സെൻറ്മേരീസ് കത്തീഡ്രൽ ഇടവകയുടെയും സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസിൻെറയും സംയുക്താഭിമുഖ്യത്തിലുള്ള ഈ പ്രവർത്തനം ആരംഭിച്ചത് ശ്രീ. ജേക്കബ്ബ് കുര്യൻെറയും ജീവകാരുണ്യ പ്രവർത്തന ഡയറക്ടർ

ശ്രീ. വള്ളക്കാലിൽ K. O. മാത്യുവിൻെറയും നേതൃത്വത്തിലാണ്. ഇവർ രണ്ടുപേരും ചേർന്ന് നൂറനാട് സാനട്ടോറിയം സന്ദർശിച്ച് സഭാംഗങ്ങളായ അന്തേവാസികളുടെ സ്ഥിതി വിവരക്കണക്കുകളും ആദ്ധ്യാത്മിക കർമ്മങ്ങളുടെ ആവശ്യകതയും ബോധ്യപ്പെട്ടശേഷം അന്നത്തെ കൊല്ലം ഭദ്രാസനാധിപൻ മാർത്തേവോദോസിയോസ് മെത്രാപ്പോലീത്തായെ നേരിൽ കണ്ട് വിവരങ്ങൾ ധരിപ്പിക്കുകയും ഇക്കാര്യത്തിൽ പുതിയകാവ് ഓർത്തഡോക്സ് ഇടവകജനങ്ങളെ ബോധവാൻമാരാക്കുകയും ചെയ്തതിനെ തുടർന്നാണ് ഈ സഹായ പരിപാടി സമാരംഭിച്ചത്. അഭിവന്ദ്യ തിരുമേനിയും സാനട്ടോറിയം സന്ദർശിച്ചു. അവിടുത്തെ സഭാംഗങ്ങൾക്കായി സാനട്ടോറിയം ചാപ്പലിൽ സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസിൻെറ ചുമതലയിൽ ആദ്യമായി വി. കുർബ്ബാന അർപ്പിക്കുന്നതിനുള്ള ക്രമീകരണങ്ങൾ നടത്തി. മാവേലിക്കര വടക്കേടത്തുകാട്ടിൽ ദിവ്യശ്രീ. സ്കറിയാ കത്തനാരെ ആശുപത്രിയിലെ ഓർത്തഡോക്സ് ചാപ്ലയിനായി നിയമിച്ചു. സിറിയൻ കോൺഗ്രസ് ആരംഭിച്ച നൂറനാട് സന്ദർശന പരിപാടി സഭയിലെ വിവിധ ഇടവകകളും സംഘടനകളും അനുകരിച്ചുകാണുന്നത് ചാരിതാർത്ഥ്യജനകമാണ്. ബഹു. സ്കറിയാ കത്തനാരുടെ മരണശേഷം ഫാ. മത്തായി വിലനിലം ആ ചുമതല ഏററു നടത്തുന്നു.

## സഭാ സേവനം

ശ്രീ. ജേക്കബ്ബ് കുര്യൻെറ നിസ്വാർത്ഥവും വിലപ്പെട്ടതുമായ സഭാസേവനം മലങ്കരയിലെ ക്രൈസ്തവ സമൂഹത്തിൻെറയും ഓർത്തഡോക്സ് സഭയുടെയും ചരിത്രത്തിൽ മായാത്ത വ്യക്തിമുദ്ര പതിച്ചിട്ടുണ്ട്. അദ്ദേഹം പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻെറ മുന്നണി കാവൽ ഭടനും ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിററിയിൽ ആയുഷ്ക്കാലം അംഗവുമായിരുന്നു. പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും വാൽസല്യവാനും അതിവിശ്വസ്തനുമായ ആത്മിക പുത്രനായിരുന്നു ഗുരുതരവും സങ്കീർണ്ണവുമായ പ്രശ്നങ്ങൾ സഭയിൽ ആവിർഭവിക്കുന്ന സന്ദർഭങ്ങളിൽ ഈ തിരുമേനിമാർ കുര്യാച്ചൻെറ അഭിപ്രായം തേടുമായിരുന്നു. പേനകർത്താവ് വർഗ്ഗീസ് മാപ്പിള ശ്രീ. കുര്യനോടൊപ്പം ഇരുപത്തിനാലു വർഷം സഭാ മാനേജിംഗ് കമ്മിററി

മെമ്പറായിരുന്നു). സഭാ സേവനത്തിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായ്ക്കു വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്കും താങ്ങും തണലുമായി നിലകൊണ്ട സർവ്വശ്രീ ജേക്കബ്ബ് കുര്യൻ, കെ. സി. മാമ്മൻ മാപ്പിള, ഏ. എം. വർക്കി, ഓ. എം. ചെറിയാൻ, എം. ഏ. ചാക്കോ ഇലഞ്ഞിക്കൽ ഈ. ജെ. ജോൺ. പത്രോസ് മത്തായി. കെ. കെ. ലൂക്കോസ്, കെ. സി. ഈപ്പൻ, സി. വി. ഇയ്യൂ (കുന്നംകുളം) തുടങ്ങിയവർ സഭാനൗക വ്യവഹാര ചുഴിയിൽ അകപ്പെട്ട് മുങ്ങിപോകാതെ കൈത്താങ്ങു കൊടുത്ത് ഉയർത്തിയ മഹാരഥൻമാർ നിത്യസ്മരണാർഹരാണ് !

## കുറുപ്പുംപടി പള്ളിയിൽ !

വട്ടശ്ശേരിൽ തിരുമേനിയെ വരുതിയിൽ നിർത്താൻ പ. ഏലിയാസ് പാത്രിയർക്കീസും അനുയായികളും കുറുപ്പുംപടിയിൽ വിളിച്ചുകൂട്ടിയ സുന്നഹദോസിനെ ചെറുത്തു പരാജയപ്പെടുത്താൻ സർവ്വശ്രീ. കെ. സി. മാമ്മൻ മാപ്പിള. എം. ഏ. ചാക്കോ, ഓ. എം. ചെറിയാൻ എന്നിവരോടൊപ്പം ശ്രീ. ജേക്കബ്ബ് കുര്യനും അവിടെയെത്തി. പാത്രിയർക്കീസിൻെറ ഇംഗിതപ്രകാരം യോഗപരിപാടികൾ നീങ്ങുന്നില്ലെന്ന് മനഃസിലാക്കിയ പാത്രിയർക്കീസ് കക്ഷിക്കാർ കാതോലിക്കാ പക്ഷക്കാരെ കൊണ്ട് പ്രസംഗിപ്പിക്കാതിരിക്കാൻ ശ്രമങ്ങൾ ആരംഭിച്ചു. തുടർന്ന് ശ്രീ. കുര്യൻ പള്ളിക്കകത്തു നിന്നുകൊണ്ട് ഗംഭീരമായ പ്രസംഗം ആരംഭിച്ചു. പള്ളിക്കാർ കൂട്ടമണിയടിച്ച് അലങ്കോലശബ്ദമുണ്ടാക്കിയപ്പോൾ അദ്ദേഹം പുറത്തിറങ്ങി പള്ളിപ്പറമ്പിൽ നിന്നുകൊണ്ട് പ്രസംഗം ആരംഭിച്ചു. വടക്കൻ പള്ളിക്കാർ മുമ്പെങ്ങും കേട്ടിട്ടില്ലാത്ത ആ ഉജ്ജ്വലപ്രഭാഷണത്തിൽ മയങ്ങി മണിയടി നിർത്തി കയ്യടിയും ചിയേഴ്സ് വിളികളും നടത്തി ആ പ്രസംഗത്തിൻെറ മാസ്മരശക്തി എത്രകണ്ട് അത്ഭുതകരമായിരുന്നിരിക്കണം !

## വലിയബാവായുടെ ആശ്രിതവത്സലൻ

പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഏററവുമധികം സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്തിരുന്ന അപൂർവ്വം സഭാംഗങ്ങളിൽ ഒരാളായിരുന്നു ജേക്കബ്ബ്

കുര്യൻ. സഭാക്കേസിലെ പ്രതിസന്ധി കാലങ്ങളിൽ സഭാ ജനങ്ങളെ കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ ഉറപ്പിച്ചു നിർത്താൻ ശ്രീ. കുര്യന്റെ പ്രസംഗങ്ങൾ സഹായിച്ചിരുന്നു. പരിശുദ്ധ കാതോലിക്കാ ബാവായുടെ പരമാധികാരവും മഹത്തായ നേതൃത്വവും ഉറക്കെ പ്രഖ്യാപിക്കുന്നതിന് വിവിധ കേന്ദ്രങ്ങളിൽ സംഘടിപ്പിച്ച ആവേശകരമായ യോഗങ്ങളിലെ മുഖ്യ പ്രാസംഗികൻ ശ്രീ. കുര്യൻ ആയിരുന്നു. പരിശുദ്ധ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ നടന്ന മഹാ യോഗങ്ങളിൽ "എന്റെ കാതോലിക്കാ! എന്റെ സഭ" എന്ന് ആവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ട് അദ്ദേഹം ചെയ്ത പ്രസംഗങ്ങൾ കേട്ട് വലിയ ബാവാ സന്തോഷത്തിന്റെയും സംതൃപ്തിയുടെയും അശ്രുകണങ്ങൾ പൊഴിക്കുമായിരുന്നു.

പരിശുദ്ധ ബാവാ പുതിയകാവ് പള്ളി സന്ദർശനത്തിനെത്തുമ്പോൾ മഹാനായ ജേക്കബ്ബ് കുര്യൻ തോളിലെ കവണിയെടുത്ത് അരയ്ക്കു കെട്ടി ആദരപൂർവ്വം ഓശാനിച്ച് തിരുമേനിയുടെ മുമ്പിൽ നിന്നുകൊണ്ട് സംഭാഷിക്കുന്ന കാഴ്ച തികച്ചും മാതൃകായോഗ്യമായിരുന്നു.

## പ. ഗീവർഗ്ഗീസ് ദ്വിതിയൻ ബാവായുടെ ദൈവീക ശക്തി

ജീവിച്ചിരിക്കുമ്പോൾ തന്നെ പരിശുദ്ധൻ എന്ന് സഭാജനങ്ങൾ വിശ്വസിച്ചിരുന്ന വലിയബാവായുടെ ദൈവീകത്വവും ജേക്കബ്ബ് കുര്യനോടുള്ള അതിരററ സ്നേഹവും പ്രകടമാക്കുന്ന ഒരു സംഭവം! 1933 ൽ ജേക്കബ്ബ് കുര്യന്റെ ഒരു മകൻ (അലക്സാണ്ടർ) ഹൈസ്ക്കൂൾ വിദ്യാർത്ഥി ആയിരുന്ന കാലത്ത് ടൈഫോയിഡ് രോഗബാധിതനായി. ഈ രോഗത്തിന് ഇന്നുള്ള ആധുനിക ഔഷധങ്ങളും ചികിൽസാ ക്രമങ്ങളും അന്ന് ഇല്ലായിരുന്നു. രോഗം മൂർഛിച്ചു. ഡോക്ടർ നൽകിയ മരുന്നുകൾ ഒന്നും ഫലിക്കാതെയായി. കഠിനമായ പനി! ഏതു സമയവും മരിക്കും എന്ന അവസ്ഥയിലായി. വിവരം അറിഞ്ഞ വലിയ ബാവാ അന്നു വൈകിട്ടുതന്നെ കോട്ടയത്തുനിന്ന് പുതിയകാവ് പള്ളിയിൽ എത്തി. അടുത്ത ദിവസം രാവിലെ വിശുദ്ധ കുർബ്ബാനയ്ക്കുശേഷം രോഗിയെ കാണാൻ തിരുമേനി വീട്ടിൽ വരുന്നുണ്ടെന്നുള്ള വിവരം ഏതോ അച്ചൻമാർ ശ്രീ. കുര്യനെ അറിയിച്ചു. അദ്ദേഹവും കുടുംബാംഗങ്ങളും അടുത്ത പ്രഭാതത്തിൽ

നിറകണ്ണുകളോടെ രോഗിയുടെ ചുററും നില ഉറപ്പിച്ചു. ഏഴു മണികഴിഞ്ഞപ്പോൾ സ്വന്തം കാറിൽ ശെമ്മാശനോടും വൈദികരോടും ഒപ്പം പരിശുദ്ധ തിരുമേനി ജേക്കബ്ബ് കുര്യൻെറ വസതിയിൽ എത്തി. നിശ്ചലനായി കിടക്കുന്ന രോഗിയുടെ തലയിൽ തൃക്കൈവെച്ചു പ്രാർത്ഥിച്ചു. കാസാ കഴുകിയ വിശുദ്ധജലം പള്ളിയിൽ നിന്നു തിരുമേനി കൊണ്ടുവന്നത് സ്പൂണിലാക്കി സാവകാശം രോഗിയുടെ വായിൽ ഒഴിച്ചു. അദ്ദേഹം കുര്യച്ചനോട് പറഞ്ഞു; "ഒന്നും സംഭവിക്കയില്ല. ഇവന് പൂർണ്ണ സൗഖ്യം കിട്ടും". തിരുമേനി അപ്പോൾതന്നെമടങ്ങിപ്പോയി. പതിവുപോലെ ഡോക്ടർ എത്തി. ടെമ്പറേച്ചർ നോക്കിയപ്പോൾ നോർമൽ. ഡോക്ടർ അത്ഭുതപ്പെട്ടു. അടുത്ത ഒരാഴ്ചക്കുള്ളിൽ പൂർണ്ണ സൗഖ്യം പ്രാപിച്ച അലക്സാണ്ടർ അര നൂററാണ്ടിലേറെ ആരോഗ്യവാനായി ജീവിച്ചു.

## പ. കാതോലിക്കായ്ക്ക് രാജകീയ സ്വീകരണം

1934-ൽ പാത്രിയർക്കീസുമായി നേരിൽ കണ്ട് മലങ്കര സഭയിൽ യോജിപ്പും സമാധാനവും ഉണ്ടാക്കുന്നതിന് പ. ഗീവർഗ്ഗീസ് ദ്വിതിയൻ കാതോലിക്കാ, റമ്പാൻ സി. എം. തോമസ്, (പിന്നീട് തോമ്മാ മാർദിവാന്നാസിയോസ്) മാർയൂലിയോസ് റമ്പാൻ, ചെറിയമഠത്തിൽ സ്കറിയാ മൽവാൻ എന്നിവരോടൊപ്പം ഹോംസിലേക്കു പോയി. മോറാൻ മാർ അപ്രേം പാത്രിയർക്കീസുമായി അവിടെ നടത്തിയ സന്ധിസംഭാഷണം പരാജയപ്പെട്ടതിലുള്ള നിരാശാ ബോധത്തോടെ പ. കാതോലിക്കാബാവാ കോട്ടയത്തു മടങ്ങിയെത്തി. ദിവസങ്ങൾക്കുള്ളിൽ തിരുമേനിക്ക് ആത്മധൈര്യം പകർന്നുകൊടുക്കുന്നതിന് ജേക്കബ്ബ് കുര്യൻെറ നേതൃത്വത്തിൽ മാവേലിക്കര ഇടവകയുടെ ആഭിമുഖ്യത്തിൽ രാജകീയമായ സ്വീകരണവും അതിവിപുലമായ പൗര സമ്മേളനവും നടത്തപ്പെട്ടു. മാവേലിക്കര പട്ടണം കണ്ടിട്ടുള്ളതിൽ ഏററവും പ്രൗഢഗംഭീരമായ ഘോഷയാത്രയാണ് അന്നു നടന്നത്, ആയിരക്കണക്കിനു ജനങ്ങൾ റോഡുതിങ്ങി ഘോഷയാത്രയിൽ സംബന്ധിച്ചു. തുറന്ന കാറിൽ മുത്തുക്കുടയുടെ കീഴിൽ ഉപവിഷ്ടനായ തിരുമേനിക്കു വാദ്യമേളങ്ങളോടുകൂടിയ വരവേൽപ്പു നൽകി. സ്വീകരണ സമ്മേളനത്തിൽ ശ്രീ കുര്യൻ ചെയ്ത ഉജ്ജ്വല പ്രഭാഷണം തിരുമേനിയെ സന്തുഷ്ടനാക്കി. ജനങ്ങൾക്ക് ആവേശം പകർന്നു. കാതോലിക്കാ സിംഹാസനം ജയിക്കട്ടെ എന്ന്

ഉച്ചത്തിൽ ആർത്ത് അട്ടഹസിച്ച ജനക്കൂട്ടത്തെ ബാവാ തിരുമേനി സ്ളീബാ ഉയർത്തി ആശീർവദിച്ചു.

## സഭാക്കേസിൽ സാക്ഷി

1938-ൽ കോട്ടയം ജില്ലാക്കോടതിയിൽ കാതോലിക്കോസിനെതിരായി പാത്രിയർക്കീസ് കക്ഷി ഫയൽ ചെയ്ത കേസിൽ പ്രതിഭാഗം സാക്ഷികളായി വിസ്തരിക്കപ്പെട്ട പത്തു സാക്ഷികളിൽ ഒരാരം ശ്രീ. ജേക്കബ്ബ് കുര്യനായിരുന്നു. അദ്ദേഹത്തിൻെറ മൊഴിയെ സംബന്ധിച്ച് സ്പെഷ്യൽ ജഡ്ജ് ഇപ്രകാരം പ്രസ്താവിച്ചു, "He Says what he means and he means what he says". കേസ് വിചാരണ കേൾക്കാൻ ഇരുകക്ഷിയിലുംപെട്ട അനേകർ കോടതിയിൽ സന്നിഹിതരാകുമായിരുന്നു.

## കാതോലിക്കാ നിധി സംഭരണം
## മാവേലിക്കരയ്ക്കു രണ്ടാം സ്ഥാനം

1935-ൽ ഓർത്തഡോക്സ് സഭയുടെ വികസന പ്രവർത്തനങ്ങൾക്കായി സഭാംഗങ്ങളിൽനിന്ന് സംഭാവന സ്വീകരിച്ച് കാതോലിക്കാനിധി എന്ന പേരിൽ ഒരു ഫണ്ട് രൂപീകരിക്കണമെന്ന് സഭാ നേതൃത്വം തീരുമാനിച്ചു. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പരിപൂർണ്ണ നിയന്ത്രണത്തിൽ അഭിവന്ദ്യ കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് (പാമ്പാടി തിരുമേനി) പ്രസിഡൻറും; റാവുസാഹിബ്ബ് ഒ. എം. ചെറിയാൻ സെക്രട്ടറിയും ശ്രീ. ഏ. എം. വർക്കി ട്രഷറാറുമായുള്ള കമ്മിററി തെരഞ്ഞെടുക്കപ്പെട്ടു. ഇടവകകൾ ഗ്രൂപ്പ്തിരിച്ച് പ്രഗൽഭരായ വ്യക്തികളെ ഗ്രൂപ്പ് ലീഡറൻമാരായും സെക്രട്ടറിമാരായും നിയമിച്ചു. ശ്രീ. O. M. ചെറിയാൻെറ സ്വന്തം ശൈലിയിലുള്ള അഭ്യർത്ഥനകളും വിജ്ഞാപനങ്ങളും സഭയിലുടനീളം പ്രചരിപ്പിച്ച് സഭാംഗങ്ങളെ പ്രബുദ്ധരാക്കി. മാവേലിക്കര ഗ്രൂപ്പിൻെറ ലീഡർ ശ്രീ. ജേക്കബ്ബ് കുര്യനും സെക്രട്ടറി ശ്രീ. കെ. കെ. ഫിലിപ്പുമായിരുന്നു. ഇടവകപട്ടക്കാരും യുവജനങ്ങളും അഹോരാത്രം പണപ്പിരിവിനുവേണ്ടി പരിശ്രമിച്ചു. സർക്കാർ രൂപയുടെയും ചക്രത്തിൻെറയും കാശിൻെറയും കാലമായിരുന്നു. നിശ്ചിത തീയതിക്കുള്ളിൽ പിരിവ് അവസാനിപ്പിച്ച് തുക തിട്ടപ്പെടുത്തി കണക്കു സഹിതം കോട്ടയത്ത് നിധി സംഭരണ ആഫീസിൽ

എത്തിച്ചു. ഒന്നാം സ്ഥാനം കോട്ടയത്തിന് ലഭിച്ചപ്പോൾ മാവേലിക്കര രണ്ടാം സ്ഥാനം നേടി. ശ്രീ. കുര്യന്റെ പ്രചരണ പ്രസംഗങ്ങളും നേതൃത്വവും ഈ വിജയത്തിലെ നിർണ്ണായക ഘടകമായിരുന്നു.

1935ൽ സമാരംഭിച്ച കാതോലിക്കാ നിധി സംഭരണമാണ് കഴിഞ്ഞ 65 വർഷമായി കാതോലിക്കാ ദിന കവർ പിരിവിനായി തുടരുന്നത്.

## അനുരഞ്ജന പ്രവർത്തനങ്ങൾ

കൊല്ലം ഭദ്രാസനത്തിലെ ഇടവകകളിൽ തർക്കങ്ങളോ കലഹങ്ങളോ ഉണ്ടായിട്ടുള്ളപ്പോൾ എല്ലാം പ്രശ്ന പരിഹാരത്തിനും അനുരഞ്ജന പ്രവർത്തനങ്ങൾക്കുമായി ഭദ്രാസനാധിപൻ അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസിയോസ് ശ്രീ. ജേക്കബ്ബ്കുര്യനെ ആണ് നിയോഗിച്ചിരുന്നത്. പ്രസ്തുത ദൗത്യം വിജയകരമായി നിവർത്തിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട് എന്നത് ശ്രദ്ധേയമാണ്.

## അഭിവന്ദ്യ തോമ്മാമാർ ദിവന്നാസിയോസ്

നിരണം ഭദ്രാസനാധിപനായിരുന്ന പത്തനാപുരം താബോർ ദയറാ സ്ഥാപകൻ. മാവേലിക്കര പൂവത്തൂർ കുടുംബാംഗം, തോമ്മാമാർ ദിവന്നാസിയോസ് തിരുമേനിയുടെ മേൽപ്പട്ട സ്ഥാനാരോഹണ ചടങ്ങ് ഏററവും ഭംഗിയായി മാവേലിക്കര പുതിയകാവ് പള്ളിയിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മുഖ്യ കർമ്മികത്വത്തിൽ നടന്നതിന്റെ സാരഥി ശ്രീ. ജേക്കബ്ബ് കുര്യൻ ആയിരുന്നു.

## സമകാലീനരായ സഭാ മേധാവികൾ

വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ്, ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ (അന്ന് ഔഗേൻ മെത്രാപ്പോലിത്ത) പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് പാമ്പാടി കുറിയാക്കോസ് മാർ ഗ്രിഗോറിയോസ്, പത്രോസ് മാർ ഒസ്താത്തിയോസ്, (അന്ന് എം. പി. പത്രോസ് റമ്പാൻ) പാറേട്ട് മാത്യൂസ് മാർ ഇവാനിയോസ് (അന്ന് പാറേട്ട് മാത്യൂസ് കത്തനാർ എന്നിവരുടെയെല്ലാം അടുത്ത സുഹൃത്തും

സർവ്വോപരി പ. പരുമല മാർഗ്രിഗോറിയോസിന്റെ ആരാധകനുമായിരുന്ന ശ്രീ. ജേക്കബ്ബ് കുര്യൻ ഈ പിതാക്കൻമാരുടെ സഭാ പ്രവർത്തനങ്ങൾക്കെല്ലാം പിന്തുണ നൽകിയിരുന്നു.

## സ്വന്തം ഇടവകയിൽ

പുതിയകാവ് സെൻറ് മേരീസ് ഇടവകയുടെ എല്ലാമായിരുന്ന ശ്രീ. ജേക്കബ്ബ് കുര്യൻ ഇടവക ജനങ്ങൾക്ക് മാർഗ്ഗദർശിയും ഭരണകാര്യങ്ങളിൽ ഉപദേഷ്ടാവുമായിരുന്നു. പള്ളി ഭരണ സമിതിയിൽ ഒരിക്കൽപോലും ഉൾപ്പെടാതെ ഇടവകയുടെ സുഗമമായ നടത്തിപ്പിന് ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയിരുന്ന ശ്രീ. കുര്യൻ അക്കാലയളവിലെ വികാരിമാരായിരുന്ന വിലനിലത്ത് ദിവ്യശ്രീ. മത്തായി കത്തനാർ, തെരുവിലെവീട്ടിൽ ദിവ്യശ്രീ. സ്കറിയ കത്തനാർ, പുത്തൻപുരയിൽ ദിവ്യ ശ്രീ. തോമസ് കത്തനാർ, വടക്കേത്തലയ്ക്കൽ ദിവ്യശ്രീ. സ്കറിയാ കത്തനാർ എന്നിവരുടെ ആത്മമിത്രമായിരുന്നു.

## വേദവായന സംഘം

പുതിയകാവിലെ ഓർത്തഡോക്സ് കുടുംബാംഗങ്ങളെ ഉൾപ്പെടുത്തി 'വേദവായന സംഘം' എന്ന പേരിൽ ഒരാദ്ധ്യാത്മികസംഘട രൂപീകരിക്കാൻ മുൻകൈ എടുത്തത് ശ്രീ. ജേക്കബ്ബ് കുര്യനാണ്. ഞായറാഴ്ച ദിവസം ഓരോ അംഗങ്ങളുടെ വീട്ടിൽ ഒന്നിച്ചുകൂടി വേദവായന, പാട്ട്, പ്രാർത്ഥന എന്നിവ നടത്തുകയും അർഹരായവർക്ക് സാമ്പത്തിക സഹായം നൽകുകയും ചെയ്യുന്നത് ഈ സംഘടനയുടെ സുപ്രധാന പരിപാടിയാണ്. ഈ സംഘടന ഇന്നും സജീവമായി പ്രവർത്തിക്കുന്നുണ്ട്.

## സഹസ്രാബ്ദ സ്മാരക സൗധം

പുതിയകാവ് സെൻറ്മേരീസ് ഓർത്തഡോക്സ് പള്ളി സ്ഥാപിതമായിട്ട് ആയിരം വർഷം തികഞ്ഞതിന്റെ സ്മാരകമായി പള്ളി അങ്കണത്തിൽ പണി കഴിപ്പിച്ചിരിക്കുന്ന സഹസ്രാബ്ദസ്മാരക സൗധത്തിന്റെ നിർമ്മാണത്തിൽ ശ്രീ. ജേക്കബ്ബ് കുര്യൻ വഹിച്ച പങ്ക് പ്രശംസാർഹമാണ്. പള്ളിയുടെ സാമ്പത്തിക സ്ഥിതി മോശമായിരുന്ന കാലത്ത് ആരംഭിച്ച ഈ നിർമ്മാണം പൂർത്തിയാക്കുന്നതിനാവശ്യമായ പണം ഇടവകാംഗങ്ങ

ളിൽ നിന്നു സമാഹരിക്കുന്നതിനുള്ള ഫലപ്രദമായ മാർഗങ്ങൾ കണ്ടുപിടിച്ച് പ്രായോഗികമാക്കുന്നതിന് ശ്രീ. കുര്യൻ നടത്തിയ അക്ഷീണ പരിശ്രമങ്ങൾ പ്രശംസാർഹമാണ്. 1943-ാമാണ്ടിൽ ഇതിൻെറ ശിലാസ്ഥാപനം നിർവഹിച്ചതും പണിതീർത്തപ്പോൾ കൂദാശ ചെയ്തതും ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായാണ്. ഈ ഇരുനില കെട്ടിടത്തിൻെറ സെൻട്രൽ ഹാളിൽ ശ്രീ. കുര്യൻെറ മരണാനന്തരം ഇടവകയുടെ ആഭിമുഖ്യത്തിൽ സ്ഥാപിച്ചിരിക്കുന്ന സ്മാരക ഫലകത്തിൽ പ്രസ്തുത സൗധത്തിൻെറ നിർമ്മാണത്തിൽ അദ്ദേഹം നിർവ്വഹിച്ച സേവനത്തെ പ്രകീർത്തിച്ചിട്ടുണ്ട്. പള്ളിയുടെ ആയിരം വർഷത്തെ ചരിത്രം ശ്രീ. കുര്യൻ എഴുതിയത് ഒരു സ്ഫടിക പേടകത്തിനുള്ളിലാക്കി പള്ളി അങ്കണത്തിൽ ഭൂമിക്കടിയിലായി നിക്ഷേപിച്ചിട്ടുണ്ട്.

## സ്വതന്ത്ര രാഷ്ട്രീയ ചിന്തകൾ

മഹാൽമാഗാന്ധിയുടെ അക്രമരാഹിത്യ തത്വങ്ങളിൽ അടിയുറച്ചു വിശ്വസിച്ചിരുന്ന ശ്രീ. ജേക്കബ്ബ് കുര്യൻ തിരുവിതാംകൂറിലെ സ്വാതന്ത്ര്യ സമരത്തോടനുബന്ധിച്ച് പ്രവർത്തകർ നടത്തിയ അക്രമ പ്രവർത്തനങ്ങളെ നിശിതമായി വിമർശിക്കയുണ്ടായി. സ്വാതന്ത്ര്യ സമരം അടിച്ചമർത്തുന്നതിനു സർ സി. പി. ശക്തമായ നടപടികൾ കൈക്കൊണ്ടതിൻെറ വെളിച്ചത്തിൽ സ്റേററ് കോൺഗ്രസിൻെറ പ്രവർത്തനം ശക്തമാക്കുന്നതിന് ശ്രീ. കുര്യൻെറ സഹായ സഹകരണം ആവശ്യപ്പെടുന്നതിന് സർവ്വശ്രീ. പട്ടം നാണുപിള്ള, ററി. എം. വർഗീസ്. സി. കേശവൻ, ഈ. ജോൺ ഫിലിപ്പോസ്, ജി. ചന്ദ്രശേഖരപിള്ള, കെ. ററി. തോമസ് എന്നീ നേതാക്കൾ ശ്രീ. കുര്യൻെറ വസതിയിലെത്തി സംഭാഷണം നടത്തി. അക്രമരാഹിത്യം പ്രസംഗിക്കുന്നതോടൊപ്പം അക്രമങ്ങൾ പ്രവർത്തിക്കുന്ന സമര പ്രക്ഷോഭണവുമായി പൊരുത്തപ്പെടാൻ വിഷമമുണ്ടെന്നു പറഞ്ഞ് ശ്രീ. കുര്യൻ ആ നേതാക്കളെ സസന്തോഷം യാത്രയാക്കി.

## തെരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥി

തുടർന്നു നടന്ന തിരുവിതാംകൂർ സ്റേററ് കൗൺസിൽതെരഞ്ഞെടുപ്പിൽ സ്റേററ് കോൺഗ്രസും C. P. സർക്കാരും വച്ചു നീട്ടിയ സ്ഥാനാർത്ഥിത്വം നിരാകരിച്ചുകൊണ്ട് ശ്രീ. കുര്യൻ

സ്വതന്ത്രനായി മൽസരിച്ചു. ഒന്നാം സ്ഥാനം കോൺഗ്രസിന് ലഭിച്ചപ്പോൾ സർ. സി. പി. യുടെ പിന്തുണയോടെ മത്സരിച്ച സ്ഥാനാർത്ഥിക്ക് ശ്രീ. കുര്യനേക്കാൾ 22 വോട്ടുകളാണ് അധികം ലഭിച്ചത്. സ്വന്തം വ്യക്തിത്വവും മനഃസാക്ഷിയും ലോകത്തിൽ ഒരു ശക്തിക്കും അടിയറവെയ്ക്കാൻ അദ്ദേഹം ഒരിക്കലും തയ്യാറായിട്ടില്ല.

## കോളേജ് സ്ഥാപനശ്രമം

മാവേലിക്കരയിൽ ആലുവാ യു. സി. കോളജിൻെറ മാതൃകയിൽ ബി. എച്ച്. ഹൈസ്ക്കൂൾ കേന്ദ്രമാക്കികൊണ്ട് ഒരു കോളജ് സ്ഥാപിക്കണമെന്ന് ശ്രീ. കുര്യൻ ആഗ്രഹിച്ചിരുന്നു. അന്നത്തെ ആംഗ്ളിക്കൻ ബിഷപ്പ് റൈററ് റവ. C. K. ജേക്കബ്ബു മായി അദ്ദേഹം പ്രാരംഭ ആലോചനകൾ നടത്തി. ബിഷപ്പ് ഈ നിർദ്ദേശത്തെ അനുകൂലിച്ചെങ്കിലും പിന്നീട് ഉണ്ടായ ചില സാങ്കേതിക കാരണങ്ങളാൽ ആലോചന പുരോഗമിച്ചില്ല. സ്വന്തം നാട്ടിൽ ഒരു ക്രൈസ്തവ കോളേജ് ഉണ്ടായി കാണ്മാനുള്ള തൻെറ ആഗ്രഹം ജീവിതകാലത്ത് സഫലമായില്ലെങ്കിലും അദ്ദേഹത്തിൻെറ മരണാനന്തരം സ്ഥാപിതമായി പ്രശസ്ത സേവനം നിർവ്വഹിക്കുന്ന പീററ് മെമ്മോറിയൽ ട്രെയിനിംഗ് കോളേജും, ബിഷപ്പ്മൂർ കോളേജും ജേക്കബ്ബ് കുര്യൻെറ ജീവിതാഭിലാഷത്തിൻെറ സാക്ഷാത്ക്കരണമായി പരിഗണിക്കാവുന്നതാണ്.

## മാവേലിക്കരയ്ക്കു വേണ്ടി

മാവേലിക്കരയുടെ ബഹുമുഖ അഭിവൃദ്ധിക്കുവേണ്ടി ശ്രീ. ജേക്കബ്ബ് കുര്യൻ അനുഷ്ഠിച്ച സേവനങ്ങൾ വിലപ്പെട്ടവയാണ്. പൊതു സ്ഥാപനങ്ങളും സർക്കാർ ആഫീസുകളും മാവേലിക്കരയിൽ സ്ഥാപിച്ചുകിട്ടുന്നതിനും അവയിൽ ഏതെങ്കിലും ഇവിടെനിന്നും മാററി കൊണ്ടുപോകാൻ ശ്രമം നടക്കുമ്പോൾ ഫലപ്രദമായി തടയുന്നതിനും സ്ഥലത്തെ ജാതിമതഭേദമന്യേ പൗരമുഖ്യൻമാരെ സംഘടിപ്പിച്ച് രംഗത്തിറക്കി. ലക്ഷ്യപ്രാപ്തിവരെ ശ്രീ. കുര്യൻ പ്രവർത്തിച്ചിരുന്നു. ഇത്തരം സന്ദർഭങ്ങളിൽ സർവ്വശ്രീ. ഉദയവർമ്മരാജാ, ആർട്ടിസ്ററ് രവിവർമ്മരാജ, വേലത്താണേത്തു നാരായണപിള്ള വക്കീൽ, ഇടശ്ശേരിൽ മാധവനുണ്ണിത്താൻ, വക്കീൽ ഗോപാലക്കുറുപ്പ്, സി. ഐ.

നൈനാൻ, പി. സി, കോശി, ഈ ലേഖന കർത്താവ്, ഓണാട്ടുകര രാമൻപിള്ള, അഡ്വ. സി. എൻ. നാരായണപിള്ള എന്നിവരാണ് ശ്രീ. കുര്യനോടൊപ്പം പ്രവർത്തിച്ചിരുന്നത്. മാവേലിക്കരയുടെ വാണിജ്യ വ്യവസായ വളർച്ചയ്ക്ക് ശ്രീ. ജേക്കബ്ബ് കുര്യൻ പ്രജാ സഭയിൽ ശക്തിയുക്തം വാദിച്ചിട്ടുണ്ട്.

## ലോക രാഷ്ട്ര വിജ്ഞാനം

ലോകരാഷ്ട്രങ്ങളെ സംബന്ധിച്ച് ശ്രീ. കുര്യന് അസാധാരണ വിജ്ഞാനം ഉണ്ടായിരുന്നു. തിരുവിതാംകൂറിലെ എല്ലാ മലയാള ദിനപത്രവും ഹിൻഡു, ഇന്ത്യൻ എക്സ്പ്രസ്, മദ്രാസ് മെയിൽ എന്നീ ഇംഗ്ലീഷ് പത്രങ്ങളും അദ്ദേഹം മുടക്കംകൂടാതെ വായിച്ചിരുന്നു. 1939-ൽ രണ്ടാം ലോക മഹായുദ്ധം പൊട്ടിപുറപ്പെടുന്നതിന് ഏതാനും ദിവസങ്ങൾക്കുമുമ്പ് മാവേലിക്കര സെൻറ് തോമസ് വൈ. എം. സി. എ. സംഘടിപ്പിച്ച പ്രസംഗ പരമ്പരയിലെ അവസാന പ്രസംഗം ശ്രീ ജേക്കബ്ബ് കുര്യന്റേതായിരുന്നു. വൈകിട്ട് 6 മുതൽ 8 വരെയായിരുന്നുസമയം. ലോകരാഷ്ട്രങ്ങളും യുദ്ധ സാദ്ധ്യതയും എന്നതായിരുന്നു വിഷയം. രണ്ടാമതൊരു ലോകമഹായുദ്ധം ഏതു നിമിഷവും പൊട്ടിപുറപ്പെടും എന്നും ലോകം മുഴുവൻ പിടിച്ചെടുക്കണം എന്ന വ്യാമോഹത്തോടെ ഹിററ്ലറുടെ നേതൃത്വത്തിൽ ജർമ്മനി തയ്യാറെടുക്കുകയാണെന്നും; ഫ്രാൻസും ജർമ്മനിയും തമ്മിലുള്ള യുദ്ധം ആരംഭിക്കാൻ സാദ്ധ്യത ഉണ്ടെന്നും; ശ്രീ. കുര്യന്റെ പ്രസംഗത്തിൽ കാര്യകാരണസഹിതം ചൂണ്ടികാട്ടി. പ്രസംഗം അവസാനിക്കുന്നതിന് മുമ്പ് റേഡിയോ വാർത്ത ''ജർമ്മൻ സൈന്യം ഹോളണ്ടിൽ പ്രവേശിച്ചു. ഫ്രാൻസ് ജർമ്മനിക്കെതിരെ യുദ്ധം പ്രഖ്യാപിച്ചു''. ശ്രീ. കുര്യന്റെ യുദ്ധ പ്രവചനത്തെയും ലോകരാഷ്ട്ര വിജ്ഞാനത്തെയും കൈയ്യടിച്ച് അഭിനന്ദിച്ചുകൊണ്ട് സദസ്യർ പിരിഞ്ഞുപോയി.

## ലളിത ജീവിതം

ശ്രീ. ജേക്കബ്ബ് കുര്യന്റെ ലളിത ജീവിതവും സ്നേഹസമ്പൂർണ്ണവുമായ പെരുമാററവും പരോപകാര തല്പരതയും എക്കാലവും പ്രകീർത്തിക്കപ്പെടേണ്ടതാണ്. സഹായം അഭ്യർത്ഥിക്കപ്പെടുന്നവർക്ക് അതു നൽകുവാൻ അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നു. നിസ്സഹായകർക്ക് എന്നും അഭയസ്

ഥാനമായിരുന്നു. ഏതൊരുത്തൻെറയും ഉയർച്ചയിൽ സന്തുഷ്ട നായിരുന്നു. യുവജനങ്ങൾ പ്രസംഗ കലയിലും പത്രപ്രവർത്ത നത്തിലും ഉയർന്നു ശോഭിക്കുന്നത് അദ്ദേഹത്തിന് തികച്ചും ആനന്ദകരമായിരുന്നു. മാവേലിക്കരയുടെ അഭിമാന സമ്പത്താ യി പ്രശോഭിക്കുന്ന പ്രസിദ്ധ വാഗ്മികളായ ശ്രീ. സി. എം. സ്ററീഫൻ, ഡോ.പി. സി. അലക്സാണ്ടർ മുതലായവർ വിദ്യാർ ത്ഥികളായിരുന്ന കാലത്ത് പ്രസംഗ കലയിൽ അവരെ ആവോ ളം പ്രോത്സാഹിപ്പിക്കുകയും അക്കാലം മുതലെ അവരുടെ പ്രസംഗങ്ങൾ കേട്ട് നിർവൃതിയടയുകയും ചെയ്തിരുന്നു.

## അന്ത്യനിമിഷങ്ങൾ

1950_ൽ ജൂൺ 26 മാവേലിക്കര നിവാസികളുടെ വിലാപ ദിനം ! അവരുടെ താങ്ങും തണലുമായിരുന്ന ധീരസേനാനി യുടെ സേവനബഹുലമായ ജീവിതത്തിനു തിരശീലവീണ ദിവ സം ! അന്നദിവസം പകൽ 11 മണിക്ക് 66 ാമത്തെ വയസിൽ തിരുവിതാംകൂറിൻെറ ആ വീരപുത്രൻ ആകസ്മികമായ ഹൃദയ സ്തംഭനംമൂലം ഈ ലോകത്തോട് വിട പറഞ്ഞു. മരണവാർത്ത നാട്ടിലുടനീളം കാട്ടുതീപോലെ പടർന്നു. സംസ്ഥാനത്തിൻെറ നാനാഭാഗത്തുനിന്ന് ജാതിമതഭേദമന്യേ ആയിരക്കണക്കിനു ജന ങ്ങൾ പരേതൻെറ വസതിയിലേക്ക് പ്രവഹിച്ചു. മൃതദേഹം ഒരു നോക്കു കാൺമാൻ. ഏറെപ്പേർ വാവിട്ടു കരഞ്ഞു. മാവേലിക്കര യിലെ കടകമ്പോളങ്ങൾ ഒന്നടങ്കം അടച്ച് പൊതുജനങ്ങൾ ഹർ ത്താൽ ആചരിച്ചു. അന്നു രാവിലെ 10 മണിക്ക് പുതിയകാവ് വഴി കടന്നുപോയ ശ്രീ. ററി. എം. വർഗീസും ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയും യാദൃശ്ചികമായി ശ്രീ. കുര്യനുമായി കുശലാ ന്വേഷണം നടത്തുകയുണ്ടായി. ഒരു മണിക്കൂറിനുശേഷം മടങ്ങി വന്ന അവർക്ക് തങ്ങളുടെ സുഹൃത്തിൻെറ മൃതശരീരമാണ് കാണാൻ കഴിഞ്ഞത്.

അന്നുതന്നെ പ. കാതോലിക്കാ ബാവായും മററു തിരു മേനിമാരും വൈദികരും പരേതൻെറ വസതിയിലെത്തി പ്രാർത്ഥിച്ചു അനുശോചനം രേഖപ്പെടുത്തി. വിവിധ തുറകളിലുള്ള അനേകം നേതാക്കളും മൃതശരീരം ദർശിച്ച് അനുശോചിച്ചു.

## ഹൃദയ സ്പർശകമായ ഒരു രംഗം

സുപ്രസിദ്ധ ചിത്രകാരനും സാഹിത്യകാരനും ആയ ചിത്രമെഴുത്തു കെ. എം. വർഗീസ് തന്റെ ആത്മ സുഹൃത്തും അഭ്യുദയകാംക്ഷിയുമായിരുന്ന ശ്രീ. ജേക്കബ്ബ് കുര്യന്റെ മൃതശരീരത്തിന് സമീപം മുട്ടിൻമേൽ നിന്നു കണ്ണീർ വാർത്തുകൊണ്ട പരേതന്റെ നെററിയിൽ ചുംബിച്ച രംഗം ഹൃദയ സ്പർശകമായിരുന്നു. !

പ്രമുഖദിനപ്പത്രങ്ങൾ മരണവാർത്തയോടൊപ്പം ശ്രീ. ജേക്കബ്ബ്കുര്യന്റെ വ്യക്തിമാഹാത്മ്യത്തെ പരാമർശിച്ച് മുഖപ്രസംഗങ്ങൾ എഴുതി.

## വിലാപ യാത്രയും സംസ്ക്കാരവും

27-ാം തീയതി രാവിലെ 10 മണിക്ക് അനേകം വൈദീകരുടെയും പൗരമുഖ്യന്മാരുടെയും അകമ്പടിയോടെ പരേതന്റെ വസതിനിന്ന് പുതിയകാവ് പള്ളിയിലേക്ക് മൃതദേഹം വഹിച്ചുകൊണ്ടുള്ള വിലാപയാത്രയിൽ ദുഃഖാർത്തരായ വലിയൊരു ജനകൂട്ടം പങ്കെടുത്തിരുന്നു. വിലാപയാത്ര പള്ളിയിലെത്തിയപ്പോഴേക്കു പള്ളിയും പരിസരങ്ങളും ജന നിബിഡം ആയിക്കഴിഞ്ഞിരുന്നു.

## ചരമ പ്രസംഗം

പരിശുദ്ധ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ പൂത്തൻകാവ് മാർപീലക്സിനോസ്, തോമ്മാമാർ ദിവന്നാസിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെയും ഫാ. ജാക്സൺ ഉൾപ്പടെ നിരവധി വൈദീകരുടെയും സാന്നിദ്ധ്യത്തിൽ ശവസംസ്ക്കാര ശുശ്രൂഷ ആരംഭിച്ചു.

താങ്ങാനാവാത്ത കദനഭാരം കടിച്ചമർത്തികൊണ്ട് പ. കാതോലിക്കാ ബാവാ നിറകണ്ണുകളോടുകൂടി മെത്രാപ്പോലീത്താമാരോട് ചരമപ്രസംഗം നടത്താൻ കൽപിച്ചു. അതീവദുഃഖത്താൽ വികാരവിധേയനായ മാർ ദിവന്നാസിയോസ് തിരുമേനി പ്രസംഗിക്കാൻ മാർപീലക്സീനോസ് തിരുമേനിയോടഭ്യർത്ഥിച്ചു അദ്ദേഹം നടത്തിയ പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു. 'നമ്മുടെ സഭയിലെ ധനാഢ്യന്മാരായ പലരും ഈ ലോകത്തിൽ നിന്നു കടന്നുപോയിട്ടുണ്ട്. അവരുടെ വേർപാട് സഭയെയോ നാടിനെയോ ഒരു പ്രകാരത്തിലും ബാധിച്ചിട്ടില്ല. അവരുടെ

സമ്പാദ്യങ്ങൾ അവരുടെ സന്താനങ്ങൾ മാത്രം അനുഭവിക്കുന്നു. അത്തരക്കാരെക്കൊണ്ട് സഭയ്ക്ക് എന്തു പ്രയോജനമാണുള്ളത്. ഗണ്യമായ സമ്പത്തൊന്നും ആർജിക്കാതെ സഭക്കും നാടിനും വേണ്ടി നിസ്വാർത്ഥ സേവനം അനുഷ്ഠിച്ച ഈ ചെറിയ മനുഷ്യൻെറ വേർപാട് മലങ്കര സഭയ്ക്കും ക്രൈസ്തവ സമുദായത്തിനും മാവേലിക്കരയ്ക്കും നികത്താനാവാത്ത വിടവാണ് സൃഷ്ടിച്ചിരിക്കുന്നത്. അദ്ദേഹത്തിൻെറ മഹത് സേവനങ്ങൾ എക്കാലവും കൃതജ്ഞതാ പുരസരം സ്മരിക്കേണ്ടതാണ്'. (പുത്തൻകാവിൽ തിരുമേനിയുടെ അവസാന ചരമ പ്രസംഗമായിരുന്നു അത്) ശുശ്രൂഷാനന്തരം മൃതദേഹം പള്ളി സെമിത്തേരിയിൽ തയ്യാറാക്കപ്പെട്ട കല്ലറയിൽ സംസ്കരിക്കപ്പെട്ടു.

## അനുശോചന യോഗങ്ങൾ

കേരളത്തിലും പുറത്തുമുള്ള അനേക ക്രൈസ്തവ കേന്ദ്രങ്ങളിലും ഇടവകകളിലും ശ്രീ. കുര്യൻെറ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുകൊണ്ട് സമ്മേളനങ്ങൾ നടത്തപ്പെട്ടു. മാവേലിക്കര പൗരാവലിയുടെ ആഭിമുഖ്യത്തിൽ മീനത്തേരിൽ റിട്ട: ഇങ്കം ടാക്സ് കലക്ടർ എ. സി. അലക്സാണ്ടറുടെ അദ്ധ്യക്ഷതയിൽ എം. എസ്. ഹൈസ്കൂളിൽ കൂടിയ മഹായോഗം ജേക്കബ്ബ് കുര്യൻെറ നിര്യാണത്തിലനുശോചിച്ചു.

## എണ്ണഛായാ ചിത്രം

പുതിയകാവ് വേദവായന സംഘത്തിൻെറ ആഭിമുഖ്യത്തിൽ ശ്രീ. ജേക്കബ്ബ്കുര്യൻെറ എണ്ണഛായാചിത്രം പുതിയകാവ് പള്ളി വളപ്പിലുള്ള സണ്ടേസ്കൂൾ ഹാളിൽ അനാഛാദനം ചെയ്തു. അതിനോടനുബന്ധിച്ച് പള്ളി അങ്കണത്തിൽ നിയമസഭാ സ്പീക്കർ ശ്രീ. ററി. എം. വർഗീസിൻെറ അദ്ധ്യക്ഷതയിൽ കൂടിയ മഹായോഗത്തിൽ അന്നത്തെ പൊതുമരാമത്തു മന്ത്രി ശ്രീ. ഈ. ജോൺ ഫിലിപ്പോസ് അനാഛാദനം നിർവ്വഹിച്ചു. സർവ്വശ്രീ. വി. കെ വർഗീസ് എം. എൽ. ഏ , ഭാരതി, പത്രാധിപർ ഏ. എൻ. സത്യസേനൻ, ദീപികപത്രാധിപർ ശ്രീ. തെങ്ങുംമൂട്ടിൽ വർഗീസ് മാപ്പിള, അഡ്വ. ജോർജ്‌വർഗീസ്, കണ്ണന്താനം ആദിയായവർ പ്രസംഗിച്ചു.

മരണസമയത്ത് കേരളത്തിൽ ഇല്ലായിരുന്ന ശ്രീ ജോൺ ഫിലിപ്പോസ് നാട്ടിൽ മടങ്ങി എത്തിയ ഉടൻ പരേതൻെറ ഭവനം സന്ദർശിച്ച് അനുശോചനം രേഖപ്പെടുത്തി കുടുംബാംഗങ്ങളെ ആശ്വസിപ്പിച്ചു.

കേരളത്തിലുടനീളമുള്ള വിവിധ സമുദായ നേതാക്കൾ കത്തുകൾ മുഖേന അനുശോചനം അറിയിച്ചു.

പുതിയകാവ് പള്ളി ഇടവകയ്ക്ക് പരേതനോടുള്ള സ്നേഹ ആദരവുകൾ രേഖപ്പെടുത്തികൊണ്ടുള്ള സ്മാരക ഫലകം സഹസ്രാബ്ദ സൗധത്തിൽ സ്ഥാപിച്ചു.

സിറിയൻ ക്രിസ്ററ്യൻ കോൺഗ്രസിൻെറ ആഭിമുഖ്യത്തിൽ വിദ്യാർത്ഥികൾക്കായി ജേക്കബ്ബ് കുര്യൻ മെമ്മോറിയൽ പ്രസംഗ മത്സരം ഏർപ്പെടുത്തി.

മാവേലിക്കര പൗരാവലിയുടെ ആഭിമുഖ്യത്തിൽ ശ്രീ കുര്യൻെറ 25-ാം ചരമ വാർഷികം ആചരിക്കുകയും ജേക്കബ്ബ് കുര്യൻ സ്മാരക ഗ്രന്ഥം പ്രസിദ്ധീകരിക്കുകയും ചെയ്യുന്ന ഈ അവസരത്തിൽ എൻെറ സഹപാഠിയും സമവയസ്കനും ഉററ സുഹൃത്തുമായിരുന്ന കുരിയാച്ചൻെറ ഓർമ്മയ്ക്കു മുമ്പിൽ പ്രണാമിച്ചുകൊണ്ട് ഈ ജീവചരിത്രക്കുറിപ്പ് ഉപസംഹരിക്കുകയാണ്. ആ വലിയ മനുഷ്യൻെറ കാൽചുവടുകൾ ഇന്നത്തെ തലമുറയ്ക്ക് മാർഗ്ഗദീപങ്ങളായി തീരട്ടെ !

## 25-ാം ചരമവാർഷികം

ശ്രീ. ജേക്കബ്ബ് കുര്യൻെറ 25-ാം ചരമവാർഷികം 75-ൽ സ്ഥലത്തെ വിവിധ സമുദായ അംഗങ്ങളും രാഷ്ട്രീയ നേതാക്കളും ഉൾപ്പെടുന്ന ജേക്കബ്ബ്കുര്യൻ സ്മാരകകമ്മിററിയുടെ ആഭിമുഖ്യത്തിൽ യഥോചിതം ആചരിക്കപ്പെട്ടു. അനുസ്മരണ യോഗത്തിൽ വിവിധ സഭാ മേധാവികളും സാമുദായിക രാഷ്ട്രീയ നേതാക്കളും പങ്കെടുത്തു. ജേക്കബ്ബ്കുര്യൻ സ്മാരക ഗ്രന്ഥവും പ്രകാശനം ചെയ്തു.

[1975-ൽ ശ്രീ. കെ. ഐ. വർഗീസ് മാപ്പിള എഴുതിയ ഈ ലേഖനത്തിൽ കാലാനുസൃതമായ മാററങ്ങൾ വരുത്തി പ്രസക്തങ്ങളായ ചില വസ്തുതകൾകൂടി ഉൾപ്പെടുത്തിയിട്ടുണ്ട്. ലേഖനകർത്താവിൻെറ പാവന സ്മരണയിൽ ആദരാജ്ഞലികൾ അർപ്പിച്ചുകൊള്ളുന്നു].

—പബ്ളീഷർ—

## Memorial Tablet erected in the Central hall of Millennium Memorial Building of St. Mary's Cathedral Mavelikara reads as follows

" In esteemed memory of Mr. Jacob Kurian (Padinjarethalackal) who left for his heavenly home on June 26, 1950 in his sixty-sixth year. An outstanding Orator, Journalist & S.M.P.A. member he pioneered the equality of Civic Rights' movement which culminated in Revenue Devaswom Separation by the Royal Proclamation of 1922. The erection of the Millennium Memorial building owed much to his initiative enterprize and Zeai for the Church. This tablet is erected by the Parishioners of the St. Mary's Church as a loving tribute to his memory.

REQUIESCANT IN PACE"